2011

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം




# മലങ്കരസഭ



ജൂൺ M A L A N K A R A S A B H A Rs. 15

മലങ്കരയുടെ
ആരാധനാ
സംവിധാനത്തിൽ
ശുശ്രൂഷകരുടെ പ്രാധാന്യം

## കപ്യാർ മുതൽ ആൾട്ടർ അസിസ്റ്റന്റ് വരെ

പരിശുദ്ധ സഭയുടെ അലങ്കാരത്തിനായി
പരിശുദ്ധാത്മാവ് വിളിച്ച മാലാഖക്കൂട്ടം.



ഭൂമി, പൂർണ്ണത, നിവാസം – *പരിസ്ഥിതി*

പച്ച – *സ്ത്രൈണം*

ലക്കം 6,
പുസ്തകം 68
ജൂൺ 2011



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

ദേവലോകം, കോട്ടയം -38. ഫോൺ: 0481 - 2573234
Fax : +91 481 2573234

## അകത്താളുകൾ

CONTENTS





## നമ്മുടെ മുഖ്യമന്ത്രി ശ്രീ. ഉമ്മൻ ചാണ്ടിക്ക്

കള്ളവും ചതികളും കള്ളപ്പറകളും
എള്ളോളമില്ലാത്ത പൊളിവാചകങ്ങളും
നിറമുള്ള സ്വപ്നങ്ങൾ കാണുന്ന പാവം
മനുജന്റെ നെഞ്ചിലെ പൂരത്തിമിർപ്പുകൾ
കണ്ടുമടങ്ങാത്ത കണ്ണുകളും
നല്ല ചിന്താഹൃദയവും മേല്ക്കുമേലുണ്ടാക
യാശംസയല്ലിതു പ്രാർത്ഥനയാണെന്നു
മോർത്തുചരിക്കണം വാഴ്ക ശുഭം വിഭോ!

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ



## ലളിതം മധുരം

**സഖറിയാ മാർ അന്തോനിയോസ്**
(പ്രസിഡന്റ്, മലങ്കരസഭ)



# സ്നേഹം; മരണം

**രാ**ജാവും മന്ത്രിയും തമ്മിൽ വാദപ്രതിവാദം നടക്കുന്നു. എന്തിനാണ് ദൈവം ലോകത്തെ രക്ഷിക്കുവാൻ വന്നത് എന്നതാണ് ചോദ്യം. മറ്റാരെയെങ്കിലും അയച്ചാൽ പോരായിരുന്നോ. മാലാഖമാർ ദൂതന്മാർ അങ്ങനെ അനവധി പേരില്ലേ?

ലോകത്തോടുള്ള സ്നേഹം നിമിത്തം ദൈവം അങ്ങനെ പ്രവർത്തിച്ചുവെന്ന് മന്ത്രി മറുപടി പറഞ്ഞിട്ടും രാജാവ് തൃപ്തനായില്ല.

ഈ തത്വം രാജാവിനെ ഗ്രഹിപ്പിക്കുവാനായി. മന്ത്രി ഒരു ജലയാത്ര ക്രമീകരിച്ചു. ഒപ്പം രാജാവും രാജാവിന്റെ ഏക മകനും. ആ ജലവാഹനം ആഴവും അപകടവും നിറഞ്ഞ സ്ഥലത്തെത്തിയപ്പോൾ രാജാവിന്റെ മകന്റെ അതേ വേഷം ധരിപ്പിച്ച ഒരു പ്രതിമയെ ആ നദിയിലേക്കെറിഞ്ഞു. ഒപ്പം രാജാവിന്റെ മകന്റെ അതേ ശബ്ദത്തിൽ 'അയ്യോ' എന്ന നിലവിളിയും...

പ്രകൃതി സൗന്ദര്യം ആസ്വദിച്ചു നിന്ന രാജാവ് ഞെട്ടിത്തിരിഞ്ഞു നോക്കിയപ്പോൾ തന്റെ മകൻ വെള്ളത്തിൽ മുങ്ങിത്താഴുന്നു. രാജാവ് ഉടനടി അപകടം നിറഞ്ഞ ആ നദിയിലേക്ക് ചാടാനൊരുങ്ങി. കൂടെയുള്ളവർ ബലമായി പിടിച്ചുമാറ്റി.

രാജാവ് അവരോട് ക്രുദ്ധിച്ചു. വിറച്ചു തുള്ളി നിന്നു. ഈ കോലാഹലങ്ങൾക്കിടയിൽ രാജാവിന്റെ മകനുമായി മന്ത്രി രംഗപ്രവേശനം ചെയ്തു. ശാന്തമായി രാജാവിനോടു മൊഴിഞ്ഞു.

പ്രിയപ്പെട്ട രാജാവേ, ആഴത്തെക്കുറിച്ചോ അപകടത്തെക്കുറിച്ചോ സ്വന്തം ജീവനെക്കുറിച്ചോ ചിന്തിക്കാതെ അങ്ങ് ഈ നദിയിലേക്ക് ചാടാനൊരുങ്ങി. ഞങ്ങൾ ഇത്രയും പേർ ഇവിടെ നിൽക്കുമ്പോൾ തന്നെ.

അങ്ങ് ഒരു വാക്കു കല്പിച്ചാൽ ആഴത്തിൽ ചാടുവാനും ജീവൻ വെടിയുവാനും സന്നദ്ധരാണു ഞങ്ങൾ. എന്നിട്ടും അങ്ങ് അതൊന്നുമാലോചിക്കാതെ സ്വയമായി ഈ അപകടത്തിലേക്ക് ചാടുവാനൊരുങ്ങി.

കാരണം അങ്ങ് സ്വന്തം മകനെ പ്രാണനു തുല്യം സ്നേഹിക്കുന്നു. അതുതന്നെ കാര്യം.

ഇതുതന്നെയാണ് മഹാരാജൻ മനുഷ്യന്റെ കാര്യത്തിൽ ദൈവത്തിനു തോന്നിയിട്ടുള്ളത്. സ്വന്തം ജീവനെ അവഗണിച്ചുകൊണ്ട് തന്റെ പ്രിയപ്പെട്ട മക്കളെ രക്ഷിക്കുവാൻ ലോകത്തിലേക്ക് പുറപ്പെടുകയായിരുന്നു താൻ. കുരിശിൽ തറയ്ക്കപ്പെട്ട് താൻ മരിച്ചത് തന്റെ മക്കളെ പ്രതി തന്നെയാണ്.

രാജാവ് ചിന്താമഗ്നനായി. എത്രയേറെ സേവകരുണ്ടെന്നു പറഞ്ഞാലും സ്വന്തം സൃഷ്ടിയുടെ കാര്യത്തിൽ ദൈവത്തിനുള്ള സ്നേഹം, അപ്പന് മക്കളോടെന്നതുപോലെ തന്നെ.

*സ്മൃതി: സാധു സുന്ദർസിംഗിന്റെ രചനകൾ*

# മഹാപുരോഹിത സന്ദേശം



## പരിശുദ്ധാത്മാവിലുള്ള നവീകരണം

വാത്സല്യ മക്കളെ,

അധാർമ്മികതയും ആത്മീയ അധ:പതനവും മലീമസമാക്കിയ വർത്തമാനകാല പരിസരങ്ങളിൽ ക്രിസ്തുവിന്റെ രക്ഷാകരമായ ഉയിർപ്പുപെരുന്നാൾ വിളംബരം ചെയ്യുന്ന പുതിയ ജീവനെയും രക്ഷയെയുംകുറിച്ചുള്ള ദൈവികമായ പ്രത്യാശ ഹൃദയത്തിൽ ഉൾക്കൊണ്ടുകൊണ്ട് പരിശുദ്ധ സഭ അതിന്റെ ദൗത്യനിർവ്വഹണം കൂടുതൽ ഊർജ്ജസ്വലതയോടെ നിറവേറ്റേണ്ടിയിരിക്കുന്നു. ഭൂമിയുടെ അറ്റത്തോളം ഉത്ഥിതന്റെ സുവിശേഷത്തിന് സാക്ഷികളാകുവാനുള്ള ആഹ്വാനം ഫലപ്രദമായി നിറവേറ്റുക എന്ന പ്രേഷിത പ്രവർത്തനം പ. സഭാ മക്കൾ ഗൗരവമായി കാണുകയും രഹസ്യവും പരസ്യവുമായ ജീവിതത്തിൽ വാക്കിലും ചിന്തയിലും പ്രവൃത്തിയിലും അരുമനാഥനെ പ്രദർശിപ്പിക്കുവാൻ പ്രത്യേകം ഉത്സാഹിക്കുകയും ചെയ്യണം.

മതതീവ്രവാദത്തിന്റെ ഭീകരമുഖമായി ലോകം ഭീതിയോടെ വീക്ഷിച്ചിരുന്ന ബിൻലാദന്റെ അന്ത്യത്തോടെ ഭീകരവാദം ഭൂമുഖത്തുനിന്ന് തുടച്ചുമാറ്റപ്പെട്ടു എന്ന് കരുതാനാവില്ലെങ്കിലും മതത്തിന്റെ പേരിൽ നിരപരാധികളെ കൊന്നൊടുക്കി ദുരന്തങ്ങൾ സൃഷ്ടിക്കുകയും പൈശാചികമായ ഉപദേശങ്ങളാൽ യുവതലമുറയെ വഴിതെറ്റിച്ച് സഹജരെ അക്രമിക്കുവാൻ അവരെ പ്രേരിപ്പിക്കുകയും ചെയ്ത ഒരാൾ നാമാവശേഷമായതിൽ ലോകം സമാധാനിക്കുന്നു. എന്നാൽ അപ്രകാരമുള്ള കൊടിയ ഭീകരർക്ക് ഇടം നൽകി സഹായിക്കുന്ന അയൽ രാജ്യങ്ങളെ ഓർത്തും, സമസ്ത അനീതിയും പ്രവർത്തിച്ചുകൊണ്ട് ലോകത്തിൽ നീതി നടപ്പാക്കുന്നു എന്ന് കുപ്രചരണം നടത്തുന്ന പാശ്ചാത്യ സാമ്രാജ്യത്വശക്തികൾക്കെതിരേയും ധാർമ്മിക രോഷത്തോടെ പ്രതികരിക്കുവാനും പ്രാർത്ഥിക്കുവാനും ക്രൈസ്തവ സഭകൾക്ക് പ്രതിബദ്ധതയുണ്ട്.

പുനർവിവാഹത്തിനുള്ള സഭയുടെ അനുമതിക്കായി ഓരോ ദിവസവും നമ്മെ സമീപിക്കുന്ന സഭാമക്കളുടെ എണ്ണം വർദ്ധിച്ചുവരുന്നത് നമ്മെ ആശങ്കപ്പെടുത്തുന്നു. പ. സഭയുടെ വളർച്ചയുടെ അടിസ്ഥാനം അതിലെ ഉത്തമവും ശ്രേഷ്ഠവുമായ കുടുംബങ്ങളിലാണ്. വിവാഹത്തിന്റെ കൗദാശിക പ്രാധാന്യവും, അതിലെ ദൈവഹിതവും ഗ്രഹിച്ചുകൊണ്ട് ദൈവാശ്രയബോധത്തോടെ കുടുംബജീവിതം നയിക്കുവാനും ദൈവസ്നേഹത്തിൽ അധിഷ്ഠിതമായി കുടുംബബന്ധങ്ങൾ ഊട്ടിയുറപ്പിക്കുവാനും അതുവഴി വിവാഹമോചനം എന്ന ദുരന്തം പ. സഭയിൽ നിന്നും നിർമ്മാർജ്ജനം ചെയ്യുവാനുമുള്ള കർമ്മ പരിപാടികൾ സഭാമക്കളുടെ ഇടയിൽ നടപ്പിൽ വരുത്തുവാൻ നാമേവരും ഉത്സാഹിക്കണം.

സൃഷ്ടിയെ മുഴുവൻ രൂപാന്തരപ്പെടുത്തുന്ന പ. റൂഹായുടെ ആവാസത്തിനായി കാത്തിരിക്കുവാനും പരിശുദ്ധാത്മശക്തി പ്രാപിക്കുവാനുമായി പ. പെന്തിക്കോസ്തി പെരുന്നാളിനെ വിശുദ്ധമായി സമീപിക്കുവാൻ പ. സഭയൊന്നാകെ ഒരുങ്ങാനുള്ള സമയമാണിത്. സകലത്തേയും പൂർത്തീകരിക്കുകയും രൂപാന്തരപ്പെടുത്തുകയും നവീകരിക്കുകയും ജീവൻ നൽകുകയും ചെയ്യുന്ന പരിശുദ്ധ റൂഹാ സൃഷ്ടി മുഴുവനേയും ശുദ്ധീകരിക്കുകയും നമ്മെ മാനസാന്തരത്തിലേക്ക് കൊണ്ടുവരുകയും ചെയ്യുന്നതിനായി നമുക്ക് പ്രാർത്ഥിക്കാം. പരിസ്ഥിതി ദിനമായി ആചരിക്കുന്ന ജൂൺ 5-ാം തീയതി പ. സഭ മുഴുവനായും സമസ്ത പ്രപഞ്ചത്തിന്റെയും സംരക്ഷണത്തിനുവേണ്ടി പ്രത്യേകം പ്രാർത്ഥനകൾ നടത്തുകയും, പരിസ്ഥിതി സംരക്ഷണത്തിനുള്ള വിവിധ കർമ്മ പരിപാടികളിൽ ഉത്സാഹപൂർവ്വം പങ്കുകാരാവുകയും ചെയ്യണം.

ബസ്സേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ

from the DESK



# അൽമായ ശുശ്രൂഷകർ

**പൗ**രാണിക മതപാരമ്പര്യങ്ങളിലെല്ലാം എല്ലാം പൊതുവായി ചൂണ്ടിക്കാണിക്കാവുന്ന സാധർമ്മ്യങ്ങളിൽ ഒന്നാണ് പുരോഹിത സ്ഥാനികരും, പുരോഹിത മേധാവിത്തമുള്ള കർമ്മാനുഷ്ഠാനങ്ങളും. മതങ്ങളുടെ ചരിത്രപരമായ വളർച്ചയിൽ പുരോഹിത സ്ഥാനികളുടെ ചുമതലകളും, സ്ഥാനമാനങ്ങളും ഏറിയും കുറഞ്ഞും വന്നുവെങ്കിലും, പുരോഹിത കേന്ദ്രീകൃതമായ ഒരു മതാത്മകത ശക്തിപ്പെടുകയാണുണ്ടായത്. ചരിത്രപരമായ ഈ വ്യതിയാനത്തിന് ഗുണവും ദോഷവും ചൂണ്ടിക്കാട്ടുവാനുണ്ടെങ്കിലും പൊതുവേ പൗരോഹിത്യത്തിനനുകൂലമായ നിലപാടുകളാണ് വ്യവസ്ഥാപിത മതങ്ങളിൽ ശക്തിപ്പെട്ടത്. ക്രൈസ്തവ സഭയുടെ ചരിത്രവും ഇതിൽ നിന്നു വിഭിന്നമല്ല. പൗരോഹിത്യത്തെ നിരാകരിക്കുന്ന ചിന്താഗതികളും, ആരാധനാ ശൈലികളും ക്രൈസ്തവ പാരമ്പര്യത്തിൽ ഉടലെടുത്തിട്ടുണ്ടെങ്കിലും വി. വേദപുസ്തകവും, തലമുറകളിലൂടെ കൈമാറ്റം ചെയ്തു വരുന്ന വിശുദ്ധ പാരമ്പര്യവും പൗരോഹിത്യത്തെ പ. സഭയുടെ അവിഭാജ്യ ഘടകമായാണ് ഉയർത്തിക്കാട്ടുന്നത്. പൗരോഹിത്യ ശുശ്രൂഷയുടെ വിശാലമായ സാധ്യതകളും അജപാലന ദൗത്യ നിർവ്വഹണത്തിൽ ചെലുത്തുവാൻ കഴിയുന്ന ശക്തമായ സ്വാധീനവും തുലോം തുച്ഛീകരിക്കുവാൻ കഴിയുന്നതല്ല. ക്രമീകൃതമായ ദൈവശാസ്ത്ര പഠനവും, കൗദാശിക-കർമ്മാനുഷ്ഠാനങ്ങളിൽ ആർജിച്ചെടുക്കുന്ന പ്രായോഗിക പരിശീലനവും പൊതു സമൂഹത്തിൽ വൈദീകർക്ക് ലഭിക്കുന്ന സ്വീകാരികതയും സഭാ ശുശ്രൂഷയിൽ ആധുനിക കാലത്തും, ഏറെ സ്വാധീനം ചെലുത്തുന്നു എന്നുള്ളത് നിസ്തർക്കമായ സംഗതിയാണ്. പ. സഭയുടെ ദൗത്യ നിർവ്വഹണത്തിൽ പൗരോഹിത്യത്തിന്റെ പ്രസക്തി വളരെയെറെയാണന്നതാണ് സത്യം.

എന്നാൽ സഭാ ശുശ്രൂഷ പൗരോഹിത്യസ്ഥാനികളാൽ മാത്രം നിർവ്വഹിക്കപ്പെടേണ്ടതാണെന്ന് ചിന്തിക്കുവാൻ സാദ്ധ്യമല്ല. പ. സഭയുടെ ദൗത്യ നിർവ്വഹണത്തിന് അവൈദിക (അൽമായ) ശുശ്രൂഷയുടെ ആവശ്യകതയും, സാധ്യതയും ഗൗരവപൂർവ്വം കണക്കിലെടുത്ത് പുന:ക്രമീകരിക്കപ്പെടേണ്ടതാണ്. പ്രൊട്ടസ്റ്റന്റ് പാരമ്പര്യത്തിൽ ഉടലെടുത്തിട്ടുള്ള സഭകളിൽ ആത്മായ ശുശ്രൂഷ താരതമ്യേന കത്തോലിക്ക, ഓർത്തഡോക്സ് സഭകളെ അപേക്ഷിച്ച് കൂടുതൽ ഫലപ്രദമായ നിലയിൽ നിർവ്വഹിക്കപ്പെടുന്നുവെന്നുള്ളത് ശ്രദ്ധേയമായ വസ്തുതയാണ്. വി.

മദ്ബഹായിലെ ശുശ്രൂഷകർ എന്ന നിലയിൽ ആരാധനയിലെ അൽമായ പങ്കാളിത്തം നിലവിലുണ്ടെങ്കിലും അജപാലന ശുശ്രൂഷയിലും, പ്രേഷിത ദൗത്യനിർവ്വഹണത്തിലും, ആതുര സേവന മണ്ഡലത്തിലും, സന്യാസ ജീവിത മണ്ഡലത്തിലും അൽമായ പങ്കാളിത്തം ശ്രദ്ധേയമായ രീതിയിൽ ഉണ്ടാകേണ്ടിയിരിക്കുന്നു. പ. സഭയുടെ വിശ്വാസ സത്യങ്ങളും, പാരമ്പര്യങ്ങളും വിദ്യാർത്ഥി-യുവജന മേഖലകളിൽ എത്തിക്കുന്നതിനും, പരിശുദ്ധ സഭയിലൂടെയുള്ള ക്രിസ്തീയ ജീവിതം ഫലപ്രദമായി വളർത്തിയെടുക്കുന്നതിന് യുവസമൂഹത്തെ സജ്ജമാക്കേണ്ടതിന് അൽമായ ശുശ്രൂഷ ഏറെ ഫലപ്രദമായേക്കും. പ. സഭയുടെ വിശ്വാസം, കൗദാശിക ജീവിതം, വി. പാരമ്പര്യം, ചരിത്രപരമായ വളർച്ച എന്നീ സംഗതികളിൽ അവശ്യം വേണ്ട പരിജ്ഞാനം ലഭ്യമാകത്തക്ക വിധത്തിലുള്ള ഹ്രസ്വമായ പഠനപദ്ധതികളിലൂടെ പരിശീലനം സിദ്ധിച്ച പക്വതയാർന്ന അൽമായ ശുശ്രൂഷകരെ ഒരുക്കേണ്ടിയിരിക്കുന്നു. വിദ്യാസമ്പന്നരും, സഭാ ശുശ്രൂഷയിൽ തത്പരരും, ഔദ്യോഗിക ജോലികളിൽ നിന്ന് വിരമിച്ചവരും എന്നാൽ ഉത്സാഹമുള്ളവരുമായ അനേകം അൽമായ ശ്രേഷ്ഠർ സഭയുടെ വിവിധ സ്ഥാനങ്ങളിലുണ്ട്. ദീർഘമായ അവരുടെ അനുഭവസമ്പത്തും കർമ്മശേഷിയും പ. സഭയുടെ ശുശ്രൂഷയിൽ ഫലപ്രദമായി വിനിയോഗിക്കുന്നതിനുള്ള അവസരങ്ങൾ സൃഷ്ടിക്കുകയാണ് വേണ്ടത്. അൽമായ ശുശ്രൂഷയുടെ പ്രാധാന്യം കണക്കിലെടുത്ത് ആവശ്യമായ ബോധവത്കരണം പൗരോഹിത്യ സ്ഥാനികളിലും, വിശ്വാസ സമൂഹത്തിലും നടത്തേണ്ടിയിരിക്കുന്നു. പുരോഹിത വേഷങ്ങൾ ധരിച്ചുവെങ്കിൽ മാത്രമേ സഭാ ശുശ്രൂഷയിൽ ആധികാരികതയും, അംഗീകാരവും സിദ്ധിക്കുകയുള്ളുവെന്ന മനോഭാവത്തിന് മാറ്റം വരേണ്ടിയിരിക്കുന്നു. സാക്ഷ്യവും, സമർപ്പണവും, പരിജ്ഞാനവും, ഭക്തിയും വിധേയത്വവുമുള്ള അൽമായ ശുശ്രൂഷകർക്ക് സ്വീകാര്യത ലഭിക്കും എന്നതിൽ സംശയം വേണ്ട.

വി. മദ്ബഹായിലെ ശുശ്രൂഷയുടെ ഗൗരവവും, മഹത്വവും വേണ്ടത്ര മാനിക്കപ്പെടുന്നുണ്ടോയെന്ന് പരിശോധിക്കേണ്ടിയിരിക്കുന്നു. മദ്ബഹായിലെ ശുശ്രൂഷകർ ജീവിത വിശുദ്ധിയുള്ളവരും കൗദാശിക ജീവിതത്തിൽ തത്പരരും പ്രാർത്ഥനാ, നോമ്പ് എന്നിവയിൽ ഉത്സാഹമുള്ളവരുമായിരിക്കേണം. അൽമായ ശുശ്രൂഷയുടെ ഉന്നതമായ ഒരു മേഖലയാണത്. വി. മദ്ബഹായിലെ ശുശ്രൂഷകൾക്ക് സമയോജിതമായ പരിശീലനം നൽകുന്നത് ഉചിതമായിരിക്കും. അടുത്ത കാലത്തായി 'ശുശ്രൂഷക സംഘം' ക്രമീകൃതമായ നിലയിൽ പ്രവർത്തനം ആരംഭിച്ചതും, ശുശ്രൂഷക സംഘത്തിന്റെ ആഭിമുഖ്യത്തിൽ ബോധവത്കരണ, പരിശീലന ക്ലാസ്സുകൾ സംഘടിപ്പിക്കപ്പെടുന്നതും ആശാവഹമായ സൂചനകളാണ്. മാറിവരുന്ന ജീവിത സാഹചര്യത്തിൽ അൽമായ ശുശ്രൂഷ ഏറെ പ്രയോജനകരമാക്കിതീർക്കുന്നതിന് ഇടയാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

**ഡോ. സഖറിയാസ് അപ്രേം മെത്രാപ്പോലീത്താ**

■

EDITORIAL



**ഇരട്ടവാലൻ വസ്ത്രം കരളുന്നതുപോലെ, പുഴു തടി തുരന്നു കാർന്നു തിന്നുന്നതു പോലെ, വിഷാദം ആത്മാവിന്റെ സർവ്വ ആരോഗ്യത്തെയും പതിയെ പതിയെ കാർന്നു തിന്ന് വ്യക്തിയെ ഇല്ലാതാക്കുന്നു.**

*– അബ്ബാ മക്കാറിയോസ്*

ഫാ. ഡോ. ബേബി വർഗീസ്



# മദ്ബഹായിലെ ശുശ്രൂഷകർ

മലങ്കരസഭയെ ഒരു പൗരസ്ത്യ സഭയായി, ഓർത്തഡോക്സ് സഭയായി നില നിർത്തുന്ന പ്രധാന ഘടകം നമ്മുടെ ആരാധനയാണ്. അതിൽ നമുക്ക് നഷ്ടമായ ഒരു ഘടകമാണ് വിവിധ ശുശ്രുഷ സ്ഥാനികളുടെ പങ്കാളിത്തം. അത് പുനഃസ്ഥാപിക്കുന്നതിനെപ്പറ്റി സഭ കാര്യമായി ചിന്തിക്കേണ്ടിയിരിക്കുന്നു.

പൗരസ്ത്യപാരമ്പര്യത്തിൽ ഒരു വൈദികൻ തനിയെ വി. കുർബ്ബാനയോ ഇതര കൂദാശകളോ അർപ്പിക്കാറില്ല. ശെമ്മാശ്ശന്മാരും, അവർക്കു താഴെയുള്ള ശുശ്രൂഷാ സ്ഥാനികളും (minor orders) ആരാധനയുടെ അനുഷ്ഠാനത്തിന്റെ ഭാഗമാണ്. ആദിമസഭയിൽ ബിഷപ്പ്, കശീശ്ശാ (elder or presbyter) ശെമ്മാശ്ശൻ (deacon) എന്നീ മൂന്നു വൈദിക സ്ഥാനികളാണ് ഉണ്ടായിരുന്നത്. വി. പൗലൂസിന്റെ ഇടയ ലേഖനങ്ങളിൽ ഇവരെപ്പറ്റി പ്രതിപാദിക്കുന്നുണ്ട്. എന്നാൽ ശെമ്മാശ്ശന്മാർ ആരാധനയിൽ വഹിച്ചിരുന്ന പങ്കിനെപ്പറ്റി പുതിയ നിയമത്തിൽ വിശദമാക്കിയിട്ടില്ല.

എഡി 100 നോടടുത്ത് അന്ത്യോക്യയിലെ വി. ഇഗ്നാത്തിയോസിന്റെ ലേഖനങ്ങളിലും, എഡി 160 നോടടുത്ത് ജസ്റ്റിൻ മാർട്ടിയർ വി. കുർബ്ബാനയെപ്പറ്റി പ്രതിപാദിക്കുമ്പോഴും ശെമ്മാശ്ശന്മാരുടെ സജീവമായ പങ്കിനെപ്പറ്റി പറയുന്നുണ്ട്. ശെമ്മാശ്ശന്മാർ വിശ്വാസികൾക്ക് വി. കുർബ്ബാന നൽകിയിരുന്നുവെന്നും, ആരാധനയിൽ രോഗം തുടങ്ങിയ കാരണങ്ങളാൽ സന്നിഹിതരാകാൻ സാധിക്കാത്തവർക്ക് കൊണ്ടുപോയി കൊടുത്തിരുന്നുവെന്നും ജസ്റ്റിൻ എഴുതുന്നു. വി. കുർബ്ബാനയിലും മാമോദീസായിലും കാർമ്മികനെ സഹായിക്കുന്ന ചുമതലയായിരുന്നു ശെമ്മാശന് ഉണ്ടായിരുന്നത്. മൂന്നാം നൂറ്റാണ്ടോടുകൂടി പ്രായപൂർത്തിയായ സ്ത്രീകളുടെ മാമോദീസായിൽ കാർമ്മികനെ സഹായിക്കുന്നതിനും, പ്രത്യേകിച്ച് ദേഹം അഭിഷേകം നടത്തുന്നതിനും ശെമ്മാശ്ശിനിമാരെ (deaconess) സഭ വാഴിച്ചിരുന്നു.

തുടർന്ന് ആരാധനയിലെ വിവിധ ചുമതലകൾ ശെമ്മാശ്ശന്മാർക്ക് താഴെയുള്ള ശുശ്രൂകരെ (minor orders) ഏൽപ്പിക്കും. യൗഫദ് യക്നോ (sub-deacon), കോറൂയോ (Reader), മസ്മ്റോനോ (singer), ഫ്സാൽത്തൊ (chanter) എന്നിവയായിരുന്നു ശെമ്മാശന്മാർക്ക് താഴെയുള്ള വിഭാഗങ്ങൾ. 'യൗഫദ്യക്നോ' വാതിൽ കാവൽക്കാരനായിരുന്നു. മറ്റുള്ള ക്രമങ്ങൾ പേരുകൾ സൂചിപ്പിക്കുന്നതുപോലെ യഥാക്രമം വായനകൾ, പാട്ടുകൾ, സങ്കീർത്തനാലാപം എന്നിവ നടത്തിയിരുന്നു.

അന്ത്യോക്യൻ സുറിയാനി സഭയിൽ ഫ്സാൽത്തൊ (chanter) എന്ന വിഭാഗം ഇന്ന് നിലവിലില്ല.



നാലും അഞ്ചും നൂറ്റാണ്ടുകളിലെ രേഖകളിൽ ഇവരുടെ ചുമതലകളെപ്പറ്റി വ്യക്തമായി പറയുന്നു. പൊതുവെ പറഞ്ഞാൽ 'മേൽപട്ടക്കാർ, കശ്ശീശ്ശാ, ശെമ്മാശ്ശൻ' എന്നീ സ്ഥാനികളെ വൈദികഗണമായും (major orders), മറ്റുള്ളവരെ ശുശ്രൂഷകരായും (minor orders or ministers) ആയും സഭകൾ കണക്കാക്കുന്നു. വി. ബസ്സേലിയോസിന്റെ മൂന്നാമത്തെ കാനോനിക ലേഖനമനുസരിച്ച് വൈദികസ്ഥാനികൾക്കു മാത്രമെ 'കൈവെപ്പ്' നൽകുന്നുള്ളു. അതിൽ താഴെയുള്ള സ്ഥാനങ്ങൾ കൈവെപ്പ് കൂടാതെ നൽകുന്നു എന്ന് അദ്ദേഹം പറയുന്നു.

എന്നാൽ അപ്പോസ്തോലിക പ്രമാണമനുസരിച്ച് (Apostolic Constitutions), യൗഫദ്യക്നോ, കോറൂയോ, ശെമ്മാശ്ശിനിമാർ എന്നിവർക്കും 'കൈവെപ്പ്' നൽകുന്നു. ഓരോസ്ഥാനികളുടെയും, സ്ഥാനദാനശുശ്രൂഷയിലെ പ്രാർത്ഥനകളിൽ അവരുടെ ദൗത്യത്തെപ്പറ്റി പരാമർശിക്കുന്നുണ്ട്. വൈദിക സ്ഥാനികൾ അല്ലാത്തവരുടെ (minor orders) സ്ഥാനദാന ശുശ്രൂഷയിൽ കൈവെപ്പിനുപകരം, അവരുടെ ശുശ്രൂഷക്ക് അനുസൃതമായ വസ്തുക്കളാണ് നൽകിയിരുന്നത്. ഉദാഹരണമായി യൗഫദ്യക്നോയ്ക്ക് മെഴുകുതിരിയും, കോറൂയോയ്ക്ക് വേദപുസ്തകവും, സമ്റോനോയ്ക്ക് സങ്കീർത്തനവുമാണ് സാധാരണ നൽകിയിരുന്നത്.

അന്ത്യോക്യൻ സുറിയാനി സഭയിലെ മധ്യപൂർവ്വദേശങ്ങളിലും, യൂറോപ്പിലും ഉള്ള ഇടവകകളിൽ മേൽപ്പറഞ്ഞ സ്ഥാനികൾ ഇന്നുമുണ്ട്. മദ്ധ്യവയസ്കനായ ഒരു ശെമ്മാശ്ശൻ സാധാരണയായി ഇടവകയിൽ നിന്നും പ്രതിഫലം വാങ്ങി ശുശ്രൂഷ ചെയ്യുന്നയാളാണ്. തുർക്കിയിലെ ഇടവകകളിൽ, പള്ളിവക പാഠശാലയിൽ സുറിയാനിയും, അടിസ്ഥാന വിദ്യാഭ്യാസവും നൽകുന്നതും ഇത്തരം ശെമ്മാശ്ശന്മാരാണ്. ആയുഷ്ക്കാലം മുഴുവൻ ശെമ്മാശന്മാരായി കഴിയുന്ന ഇവർ, ആരാധനാ സമയത്തു മാത്രം ശുശ്രൂഷക്കുപ്പായവും ഊറാറയും ധരിക്കുന്നു. (കറുത്തകുപ്പായം ഇത്തരം സ്ഥിരം ശെമ്മാശ്ശന്മാർ സാധാരണ ധരിക്കാറില്ല). അന്ത്യോക്യൻ സുറിയാനി സഭയിലെ മദ്ബഹായിൽ ശുശ്രൂഷിക്കുന്നവർ എല്ലാവരും യൗഫദ്യക്നോ, കോറൂയോ, സമ്റോനോ എന്നീ ഗണങ്ങളിൽപെട്ടവരാണ്. ശുശ്രൂഷക്കുപ്പായവും, സ്ഥാനത്തിന് അനുയോജ്യമായ ഊറാറായും ധരിച്ചാണ് അവർ ശുശ്രൂഷിക്കുന്നത്. വൈദികരാകാനുള്ളവർ മാത്രം കറുത്ത കുപ്പായം ധരിക്കുന്നു. മേൽപ്പറഞ്ഞ 'ശുശ്രൂഷകർ' സാധാരണ ജോലി ചെയ്ത് ജീവിക്കുന്നവരാണ്. കോപ്റ്റിക് ഓർത്തഡോക്സ് സഭയുടെ വി. കുർബ്ബാനയിലും ഇത്തരത്തിലുള്ള വിവിധ സ്ഥാനികൾ ഊറാറാ ധരിച്ച് ശുശ്രൂഷിക്കുന്നു.

**ഉദയംപേരൂരിനു ശേഷമുള്ള മുന്നൂറ് വർഷങ്ങൾകൊണ്ട് ചില കത്തോലിക്കാ ആചാരങ്ങൾ മാറ്റുവാൻ സാധിക്കാത്ത വിധത്തിൽ മലങ്കരസഭയിൽ വേരൂന്നി. അവ പാരമ്പര്യമാണെന്നുള്ള ധാരണ പലരിലും രൂഢമൂലമായിക്കഴിഞ്ഞിരിക്കുന്നു.**



അത്മായക്കാർ പ്രത്യേക അനുവാദത്തോടെ (കൈവെപ്പ്) മദ്ബഹായിൽ ശുശ്രൂഷിക്കുന്ന രീതി അവലംബിച്ചിരിക്കുന്ന ഏക 'പൗരസ്ത്യസഭ' മലങ്കര ഓർത്തഡോക്സ് സഭയാണ്. ഉദയം പേരൂർ സുന്നഹദോസിനു ശേഷം, റോമൻ കത്തോലിക്കാ സ്വാധീനത്തിലായിരിക്കണം ഈ പതിവ് മലങ്കരസഭയിൽ ഉണ്ടായത്. കൂനൻകുരിശ് സത്യത്തിനുശേഷം, പല ദേവാലയങ്ങളും കത്തോലിക്കരും, ഓർത്തഡോക്സ്കാരും ആരാധനയ്ക്കായി പങ്കു വെച്ചിരുന്നു. അൽമായക്കാരായ ശുശ്രൂഷകൻ (altar boys, sexton) ആരാധനയിൽ സഹായിക്കുന്ന രീതി അവലംബിക്കുന്നതിന് ഇതും കാരണമായിത്തീർന്നു.

ലാറ്റിൻ പൗരമ്പര്യത്തിൽ വി. കുർബ്ബാനയിലും കൂദാശകളിലും, ശെമ്മാശ്ശന്മാർക്കും ഇതരസ്ഥാനികൾക്കും കാര്യമായ പങ്കുവഹിക്കുവാനില്ല. ഉദയംപേരൂർ സുന്നഹദോസിനു ശേഷം, അങ്ങേയറ്റം ലത്തീൻ രീതിയിൽ പരിഷ്കരിച്ച പൗരസ്ത്യ സുറിയാനി ക്രമമാണ് മലങ്കരയിലെ പള്ളികളിൽ ഉപയോഗിച്ചിരുന്നത്. ശെമ്മാശ്ശന്മാരും, ഇതരസ്ഥാനികളും ഇല്ലാത്ത കുർബ്ബാന വ്യാപകമായത് ഇങ്ങനെയാണ്.

1665-ൽ യെറുശലേമിലെ മാർ ഗ്രീഗോറിയോസ് എത്തിയ കാലം മുതൽ അന്ത്യോക്യാബന്ധം തത്വത്തിൽ ആരംഭിച്ചുവെങ്കിലും 1750നു ശേഷമാണ് അന്ത്യോക്യൻ ആരാധനക്രമവും, അന്ത്യോക്യൻ സുറിയാനിയും മലങ്കരയിൽ ഉപയോഗിച്ചു തുടങ്ങിയത്. അത് വ്യാപകമായത് 19-ാം നൂറ്റാണ്ടിൽ മാത്രമാണ്. പാമ്പാക്കുട മാർ യൂലിയോസ് പ്രസിൽ നിന്നും, ആരാധനാക്രമങ്ങൾ അച്ചടിച്ചു തുടങ്ങിയതിനു ശേഷമാണ് ക്രമമായും, ഗൗരവത്തോടും ഇവിടെ ശുശ്രൂഷകൾ നടത്തിത്തുടങ്ങിയത്. 1900-ൽ ഇടവക പത്രികയിൽ കോനാട്ടു മാത്തൻ മൽപ്പാൻ പ്രസിദ്ധീകരിച്ച ഒരു ലേഖനത്തിൽ, *അച്ചടിക്ക് മുമ്പ് ശവമടക്കുന്ന ക്രമം മിക്കവാറും സ്ഥലങ്ങളിൽ മുറിയും മുണ്ടനുമായിട്ടാണ് നടന്നു കൊണ്ടിരിക്കുന്നത്.* എന്ന് പറയുന്നുണ്ട്. ഉദയം പേരൂരിനു ശേഷമുള്ള മുന്നൂറ് വർഷങ്ങൾകൊണ്ട് ചില കത്തോലിക്കാ ആചാരങ്ങൾ മാറ്റുവാൻ സാധിക്കാത്ത വിധത്തിൽ മലങ്കരസഭയിൽ വേരുന്നി. അവ പാരമ്പര്യമാണെന്നുള്ള ധാരണ പലരിലും രൂഢമൂലമായിക്കഴിഞ്ഞിരിക്കുന്നു.

ചുരുക്കത്തിൽ ആരാധനാ കാര്യത്തിൽ നമുക്ക് സംഭവിച്ച ഒരു വലിയ നഷ്ടമാണ് ശെമ്മാശ്ശന്മാർ തുടങ്ങിയ ശുശ്രൂഷാ സ്ഥാനികൾ ഇടവകകളിൽ ഇല്ലാതായത്.

In the Altar

ഡോ. എം. കുര്യൻ തോമസ്

# കപ്യാരെപ്പറ്റി അല്പം



കമ്യൂണിസ്റ്റ് ഭരണകാലത്ത് റഷ്യയിലെ പാർട്ടി സംവിധാനവും രഹസ്യപ്പോലീസും ഏറ്റവും ഭയന്നിരുന്നത് ചെറുപ്പത്തിൽ ***ധൂപക്കുറ്റിയിൽതീ ഊതിയിട്ടുള്ള*** ആൾട്ടർ ബോയ്സിനെ ആയിരുന്നത്രെ. എത്ര പ്രത്യയശാസ്ത്രബോധനം നടത്തിയാലും അവരുടെ ഉള്ളിൽനിന്ന് കുന്തിരിക്കത്തിന്റെ ആ പഴയ മണം - ക്രൈസ്തവ വിശ്വാസം - മാഞ്ഞുപോകുന്നില്ലായെന്നായിരുന്നു അവരുടെ വിലയിരുത്തൽ.

വേദപുസ്തക പാരമ്പര്യപ്രകാരം എല്ലാ പുരാതന ക്രൈസ്തവ സഭകളിലും മുഖ്യകാർമ്മികന്റെ പരികർമ്മികളായി ശെമ്മാശന്മാർ ഉണ്ട്. പൗരസ്ത്യ സഭകളുടെ വി. കുർബാനയിലും കൂദാശകളിലും ഇവരുടെ സ്ഥാനം അദ്വിതീയവും അനിവാര്യവുമാണ്. കാർമ്മികനായ പുരോഹിതനോടൊപ്പം പരികർമ്മിയായി ശെമ്മാശനും, ആരാധനാസമൂഹവും ഉണ്ടെങ്കിൽമാത്രമേ വി. കുർബാനയും കൂദാശകളും അനുഷ്ഠിക്കാനാവൂ. മലങ്കരസഭ ഇന്ന് ഉപയോഗിക്കുന്ന പാശ്ചാത്യ സുറിയാനി കൂദാശാ പാരമ്പര്യത്തിൽ വി. കുർബാനയുടെ പരസ്യശുശ്രൂഷയിൽ മൂന്നിലൊന്ന് പരികർമ്മിയുടേതാണെന്ന് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്.

സുറിയാനി പാരമ്പര്യത്തിൽ മ്ശംശോനോ അഥവാ പൂർണ്ണശെമ്മാശൻ മാത്രമാണ് യഥാർത്ഥ പരികർമ്മി. യൗപ്പദ്യക്കിനോ, കോറൂയോ തുടങ്ങിയവരെ *ശെമ്മാശൻ* എന്നു വിശേഷിപ്പിക്കുമെങ്കിലും അവർ യഥാർത്ഥ പരികർമ്മികളല്ല. മറ്റു സേവനങ്ങൾക്കുള്ള ഉപശെമ്മാശന്മാർ മാത്രമാണ്. എന്നാൽ ഇന്ന് എല്ലാ ശെമ്മാശന്മാരും പരികർമ്മികളാകുന്നുണ്ട്. അതേപോലെതന്നെയാണ് അവൈദികരായ ശുശ്രൂഷകരും. പൂർണ്ണശെമ്മാശന്റെ വി. കുർബാനകൊടുക്കുവാനുള്ള അധികാരമൊഴികെ മറ്റെല്ലാം അവർ ഉപയോഗിക്കുന്നുമുണ്ട്.

മലങ്കരയിൽ *ശുശ്രൂഷകർ* എന്ന സ്ഥാനത്തിന് മുക്കാൽ നൂറ്റാണ്ടിലധികം പഴക്കമില്ല. എന്നാൽ അതിനുമുമ്പും ഇവിടെ അവൈദികരായ പരികർമ്മികളുണ്ടായിരുന്നു. *കപ്യാർ* എന്ന പേരിലാണ് അവർ അറിയപ്പെട്ടിരുന്നത്. അവർ പള്ളികളിൽനിന്ന് പ്രതിഫലം പറ്റുന്നവരായിരുന്നു. ഇന്ന് പ്രതിഫലം പറ്റുന്ന അവൈദിക പരികർമ്മികൾ *കപ്യാർ* എന്ന പേരിലും, പ്രതിഫലം പറ്റാത്തവർ *ശുശ്രൂഷകർ* എന്ന പേരിലുമാണ് പൊതുവെ അറിയപ്പെടുന്നത്.

1599-നു മുമ്പ് അവൈദിക പരികർമ്മികൾ ഉണ്ടാവുക അസാദ്ധ്യമായിരുന്നു. കാരണം അന്ന് മലങ്കരസഭ അനുവർത്തിച്ചിരുന്ന പൗരസ്ത്യ കൽദായ പാരമ്പര്യപ്രകാരം മ്ശംശോനയിൽ താഴെയുള്ള സ്ഥാനികൾക്ക് വി. മദ്ബഹായിൽ പ്രവേശനമില്ല. ഇന്നും ഇന്ത്യയിലെ കൽദായ സഭയിൽ ഒരു പൂർണ്ണ ശെമ്മാശനെയാണ് അസിസ്റ്റന്റ് വികാരിയായി നിയമിക്കുന്നത്. സമീപകാലത്ത് പൗരസ്ത്യ കൽദായ സഭയുടെ മാർ അപ്രേം മെത്രാപ്പോലീത്താ ഗൾഫിൽ ഒരു രാജ്യത്ത് വി. കുർബാന അർപ്പിച്ചപ്പോൾ ശെമ്മാശനെ ലഭിക്കാഞ്ഞിട്ട് പാത്രിയർക്കീസ് വിഭാഗത്തിലെ ഒരു വൈദികനെയാണ് പരികർമ്മിയാക്കിയത്. അത്ര കർശനമാണ് അവർക്ക് ഈ നിയമം. *മാർത്തോമ്മാശ്ലീഹാ കപ്യാരെ നിയമിച്ചു* എന്നുംമറ്റുമുള്ള ചില ഐതീഹ്യങ്ങൾ കെട്ടുകഥകളാണെന്നു വ്യക്തം.

*കുഴിവെട്ടുകാരൻ* എന്നർത്ഥമുള്ള *കപ്യാർ* എന്ന പോർട്ടുഗീസ് പദം കേരളത്തിൽ പ്രചരിപ്പിച്ചത് 16-17

നൂറ്റാണ്ടുകളിൽ പോർട്ടുഗീസ് റോമൻ കത്തോലിക്കരാണ്. ശവസംസ്കാരം, പള്ളികളിലോ, പ്രത്യേകം *ഊർശ്മാ* ചെയ്തു വേർതിരിച്ച സ്ഥലത്തോ വേണമെന്ന് 1599-ല ഉദയംപേരൂർ സുന്നഹദോസ് അനുശാസിച്ചതോടെ *കപ്യാർ* എല്ലാ പള്ളികളിലും അനിവാര്യ ഘടകമായി.

എന്നാൽ ഇന്നു കപ്യാരുടെ കർമ്മവും ധർമ്മവും കുഴിവെട്ടല്ല. വി. കുർബാനയ്ക്കുള്ള അപ്പം ക്രമീകരിക്കുക, ശുശ്രൂഷകളിലെല്ലാം പരികർമ്മിയായിരിക്കുക, രാവിലെയും വൈകുന്നേരവും വലിയ മണി അടിക്കുക, മദ്ബഹായും പള്ളിയും വൃത്തിയായി സൂക്ഷിക്കുക മുതലായവയാണ്. മാസവരി പിരിയ്ക്കുക, കമ്മറ്റി നോട്ടിസ് വിതരണം ചെയ്യുക മുതലായ ആധുനിക ജോലികളും ഇന്നു കപ്യാർക്കുണ്ട്.

മലങ്കരസഭ 1686-ൽ പാശ്ചാത്യ സുറിയാനി ക്രമങ്ങൾ അംഗീകരിച്ചശേഷവും വി. കുർബാനയ്ക്ക് ഒരു ശെമ്മാശന്റെ സാന്നിദ്ധ്യം അനുപേക്ഷണീയമായിരുന്നു. പക്ഷേ മലങ്കരയിലെ മല്പാൻ ഭവനാധിഷ്ഠിത വൈദിക വിദ്യാഭ്യാസരീതിയിൽ എല്ലാ പള്ളികളിലും എപ്പോഴും ശെമ്മാശന്മാരെ ലഭിക്കുക സാദ്ധ്യമായിരുന്നില്ല. കോറൂയോയായി പട്ടം കൊടുത്താൽ ഉടൻ മല്പാൻ ഭവനങ്ങളിൽ - പിന്നീട് പഴയ സെമിനാരിയിൽ - വിദ്യാഭ്യാസത്തിനു പോവുക, പുത്തൻ കുർബാന ചൊല്ലാൻ മാത്രം മടങ്ങിയെത്തുക എന്ന ഈ സംവിധാനത്തിൽ ഇടവകപ്പള്ളികളിൽ ശെമ്മാശന്മാരെ കിട്ടുക ഏതാണ്ട് അസാദ്ധ്യമായിരുന്നു. ഈ സാഹചര്യത്തിലാവണം കുഴിവെട്ടുകാരനിൽനിന്ന് പരികർമ്മിയിലേയ്ക്കുള്ള കപ്യാരുടെ പ്രയാണം ആരംഭിക്കുന്നത്.

ശെമ്മാശന്മാർ അലഭ്യമായിരുന്നെങ്കിലും വി. കുർബാന അർപ്പിക്കുന്നതിനും മറ്റു കൂദാശകൾ അനുഷ്ഠിക്കുന്നതിനും ഒരു പരികർമ്മി അത്യന്താപേഷിതമായിരുന്നു. സ്വാഭാവികമായും മിക്കപ്പോഴും പള്ളിയിൽ സ്ഥിരമായി കാണുന്ന കുഴിവെട്ടുകാരനെ ഇതിനായി കൂട്ടുപിടിച്ചിരിക്കാം. ഒരുപക്ഷേ അതിനുമുമ്പുതന്നെ കപ്യാരെ മദ്ബഹാ വൃത്തിയാക്കാനുംമറ്റും നിയോഗിച്ചിരിക്കാം. അതിനാലാവണം 1663-ൽ ആരംഭിച്ച സീറോ-മലബാർ റോമൻ കത്തോലിക്കാ സഭയിലും ഇന്നു സമാനസ്വഭാവമുള്ള കപ്യാരെ കാണുന്നത്. അക്കാലത്ത് *കുഴിവെട്ട്* മിക്കവാറും പള്ളിക്കത്തായിരുന്നുതാനും.

ഏതായാലും പത്തൊമ്പതാം നൂറ്റാണ്ടിൽ കപ്യാർക്ക് ലത്തീൻ കത്തോലിക്കാ സഭയിലെ അവൈദിക പരികർമ്മികളായ *കാഴ്ചക്കാരെ*പ്പോലെ പ്രത്യേക വേഷവിധാനം ഒന്നും ഇല്ലായിരുന്നു. 1861-ൽ കുന്നംകുളത്ത് വി. കുർബാനയിൽ സംബന്ധിച്ച റവ. ജി. ബീ. ഹൊവാർഡ്. വി. കുർബാനയിൽ വൈദികനെ സഹായിക്കുന്ന സാധാരണ വേഷം ധരിച്ച അവൈദികരെപ്പറ്റി വിവരിക്കുന്നുണ്ട്. മദ്ബഹയിൽ മറ്റ് വൈദീകരും ശെമ്മശന്മാരും ഉണ്ടായിരുന്നതായും അദ്ദേഹം സൂചിപ്പിക്കുന്നുണ്ട്. അതേവർഷം ചാത്തന്നൂർ പള്ളി സന്ദർശിക്കുമ്പോഴാകട്ടെ, പരികർമ്മി ആരെന്ന് അദ്ദേഹം പറയുന്നുമില്ല, ചുരുക്കത്തിൽ അക്കാലമായപ്പോഴേയ്ക്കും *കപ്യാർ* പരികർമ്മിയായി ഉറച്ചു എന്നനുമാനിക്കാം.

> **ഗായകസംഘമല്ല,**
> **പരിശീലനം ലഭിച്ച**
> **ഒരു ശുശ്രൂഷക**
> **സമൂഹമാണ് പള്ളി**
> **കൾക്കാവശ്യം എന്ന**
> **യാഥാർത്ഥ്യം**
> **ഇനിയെങ്കിലും**
> **അംഗീകരിക്കണം.**

കപ്യാരന്മാരുടെ ഇന്നുള്ള വെള്ളക്കുപ്പായം പ. പത്രോസ് തൃതീയൻ പാത്രിയർക്കീസിന്റെ സംഭാവനയാണ് 1876-77 കാലത്തെ അദ്ദേഹത്തിന്റെ. മലങ്കര പര്യടനകാലത്ത് ... *ഇനിമെലാൽ കുറുബാനയ്ക്കു കൂടുന്നത ശെമ്മാശൻമാരായിരിയ്ക്കണം. ആയ്തില്ലാതെ വന്നാൽ ദിഷ്ടതിയെക്കുറിച്ചു കൊച്ചു പൈതങ്ങളെ വിശെഷാൽ ഒരു ളൊഹ കൂടെ ഇടുവിച്ചു കൂടിച്ചു കൊള്ളുന്നതല്ലാതെ കപ്യാരെ കൊണ്ടു കൂടിച്ചു പൊകരുതന്നും...* കല്പിച്ചു.

ഈ കല്പനയുടെ ആത്യന്തിക ഫലം കപ്യാർ കുഴിവെട്ടു ജോലിയിൽനിന്നു വിമുക്തനായി പൂർണ്ണ പരികർമ്മി ആയി എന്നതും, വെള്ളക്കുപ്പായം ധരിച്ചുതുടങ്ങി എന്നതുമാണ്. കപ്യാരല്ലാതെയുള്ള ശുശ്രൂഷകർ പ്രചുരപ്രചാരത്തിലാവാൻ അരനൂറ്റാണ്ടുകൂടെ കാത്തിരിക്കേണ്ടിവന്നു.

വൈദിക സെമിനാരി വിദ്യാഭ്യാസത്തിനുള്ള അടിസ്ഥാന പ്രായം വർദ്ധിച്ചതാണ് ശുശ്രൂഷകർ ഉണ്ടാകുന്നതിനുള്ള മുഖ്യകാരണം. മദ്ബഹാ ശുശ്രൂഷകരാകുക എന്നത് സെമിനാരി പ്രവേശനത്തിനുള്ള അടിസ്ഥാന യോഗ്യതയായി മാറി.

1940-കളിൽ ലേഖകന്റെ ഇടവകയായ വടക്കൻമണ്ണൂർ പള്ളിയിൽ നാലുപേരെ മദ്ബഹാ ശുശ്രൂഷകരാക്കി. അന്നത്തെ ഉയർന്ന വിദ്യാഭ്യാസ നിലവാരമായ സെക്കന്റ് ഫോം പഠനം നടത്തുന്നു. എന്നതായിരുന്നു അവരുടെ പൊതുയോഗ്യത. അവരിൽ ഒരാൾ വൈദികനായി. മറ്റൊരാൾ പിൽക്കാലത്ത് കമ്യൂണിസ്റ്റു നേതാവായി. മൂന്നാമൻ അദ്ധ്യാപകനായും നാലാമൻ ഉന്നത ഉദ്യോഗസ്ഥനായും സേവനത്തിൽനിന്നു വിരമിച്ചു. ഇവരിലൊരാൾ പിൽക്കാലത്ത് ഒരു പള്ളി കൈക്കാരനുമായി. ഇവരൊക്കയും സണ്ടേസ്കൂൾ അദ്ധ്യാപകരുമായിരുന്നു.

യഥാർത്ഥത്തിൽ ശുശ്രൂഷകരെപ്പറ്റിയുള്ള ഒരു ദീർഘകാല കാഴ്ചപ്പാട് ഈ നടപടിയിൽ കാണം. വിദ്യാഭ്യാസ യോഗ്യതയുള്ളവരെ മദ്ബഹാ ശുശ്രൂഷകരാക്കിയതോടെ അവരെ പള്ളിയോടും കൂദാശകളോടും അടുപ്പിച്ചു എന്നുമാത്രമല്ല, മൊത്തത്തിൽ പരികർമ്മികളുടെ നിലവാരം ഉയർത്തുകയും ചെയ്തു. അവരിൽനിന്നുയർന്നുവരുന്ന വൈദികരും കൈക്കാരന്മാരും പിൽക്കാലത്ത് പള്ളിയുടെ ഭരണത്തിലെത്തുന്നതിന്റെ ഗുണങ്ങൾ ചില്ലറയല്ല.

ഏതാണ്ട് ഇതേ മാനദണ്ഡത്തിലാണ് മലങ്കരയിലെങ്ങും ശുശ്രൂഷകരുണ്ടായത്. എന്നാൽ 1990-കളിൽ ഗായകസംഘങ്ങൾ അരങ്ങു കൈയ്യടക്കിയതോടെ ശുശ്രൂഷകർ നിശബ്ദരാക്കപ്പെടാൻ തുടങ്ങി. *പിച്ചു ശരിപ്പെടുത്തുന്ന* വൈദികരുടെ എണ്ണം വർദ്ധിച്ചതോടെ പ്രതിവാക്യങ്ങളും പറയേണ്ടന്നായി. അതോടെ ശുശ്രൂഷകർ വെറും *മദ്ബഹാസാ തൊഴിലാളികളായി* അധഃപതിച്ചു. (അതും അനക്കാൻ ചില വൈദികസ്ഥാനികൾ സമ്മതിക്കില്ല).

*പ്രീ-സെമിനാരി* എന്ന പരിപാടി ആരംഭിച്ചതോടെ വൈദികനാകാൻ ശുശ്രൂഷകനാകേണ്ട എന്ന നിലവന്നു. പല വിദ്വാന്മാരും സെമിനാരിയിലെത്തിയശേഷമാണ് മദ്ബഹയ്ക്കകം കാണുന്നത്. ശുശ്രൂഷകരുടെ ശുശ്രൂഷയെ നിസാരവൽക്കരിക്കുന്ന വൈദികരും പള്ളി പ്രമാണിമാരുമുണ്ടായെന്നതാണ് ഇതിന്റെ തിക്തഫലം. പെരുന്നാൾ ചടങ്ങുകൾ അവസാനിക്കുമ്പോൾ *കതിനാവെടിവെച്ച കുട്ടിക്കു*വരെ നന്ദി

പറയുന്ന വികാരി, പാവം കപ്യാരെയും ശുശ്രൂഷകരേയുംപറ്റി നിശബ്ദനാകുന്നു. അർദ്ധരാത്രി മുതൽ ഉപവസിക്കുന്ന അവർക്കു സ്വൽപ്പം ചൂടുവെള്ളം നൽകുന്ന കാര്യം പ്രമാണിമാർ സൗകര്യപൂർവം വിസ്മരിക്കുന്നു. ഇതിന് അപവാദങ്ങൾ ഇല്ലെന്നല്ല.

പിന്നീട് സഭ ഗായകസംഘങ്ങളുടെ മേൽ കർശന നിയന്ത്രണങ്ങൾ ഏർപ്പെടുത്തുകയും, *പിച്ചിന്റെ ഭ്രാന്ത്* അച്ചന്മാർക്കു കുറയുകയും ചെയ്തതോടെ സ്ഥിതി പൂർവനിലയിലായിക്കൊണ്ടിരിക്കുന്നു. *പ്രീ സെമിനാരി* നിരോധിക്കുന്ന കാര്യവും സഭയുടെ സജീവ പരിഗണനയിലാണ്.

ഈ സാഹചര്യത്തിൽ ശുശ്രൂഷകരെപ്പറ്റി ഒരു ദീർഘകാല നയം സഭ അടിയന്തിരമായി രൂപപ്പെടുത്തേണ്ടിയിരിക്കുന്നു. ആരാധനയിലെ പരികർമ്മികൾ എന്നതിനേക്കാൾ ഉപരി, ഭാവി സഭയുടെ അടിസ്ഥാന ശിലകൾ എന്ന നിലയിൽ ദീർഘവീക്ഷണത്തോടെ വേണം ഈ സമൂഹത്തെ കാണേണ്ടത്. ഇന്നത്തെ നസ്രാണി സാമൂഹ്യ വ്യവസ്ഥയിൽ 17 വയസ്സു കഴിയുമ്പോഴേയ്ക്കും സമർത്ഥരായ ചെറുപ്പക്കാരെല്ലാം ഉപരിപഠനാർത്ഥം നാടുവിടുകയാണ്. അതിനാൽ ശുശ്രൂഷകരെ വാർത്തെടുക്കുന്ന പ്രക്രിയ അതിനുമുമ്പു തുടങ്ങേണ്ടിയിരിക്കുന്നു.

സമർത്ഥരായ വിദ്യാർത്ഥികളെ 12-13 വയസ് പ്രായമാകുമ്പോൾ വി. മദ്ബഹാ ശുശ്രൂഷയിൽ പ്രവേശിപ്പിക്കണം. *അടിച്ചുകാച്ചാനും, അടിച്ചുവാരാനും* അവരെ പ്രാപ്തരും മനസുള്ളവരുമാക്കി പരിശീലിപ്പിക്കണം. അപ്പോൾ നാടുവിടുംമുമ്പ് കുറഞ്ഞത് അഞ്ചുവർഷം അവർ ഇടവകകളിൽ ശുശ്രൂഷിച്ച് കൂദാശകളോടും വി. മദ്ബഹാ ശുശ്രൂഷയോടും അടുക്കും. ഇവരിൽനിന്ന് നാളത്തെ പള്ളി ഭരണക്കാർ ഉയർന്നു വരും. അപ്പോൾ മറുബാഹാസായെ *കമ്പേകുത്തി കിലുക്കുന്ന സാധനം* എന്നു പരാമർശിക്കുന്ന കമ്മറ്റിക്കാരെ ചുമക്കേണ്ട ഗതികേട് ഇല്ലാതാകും. പള്ളി, കൂദാശകൾക്കും പ്രാർത്ഥനയ്ക്കും ഉള്ളതാണ് എന്ന ബോധമുള്ള ഭരണക്കാർ ഉണ്ടാകും. വൈദികരാകാത്ത ശുശ്രൂഷകരെക്കൊണ്ടു ഭാവി സഭയ്ക്ക് ഇവയൊക്കയാണ് മെച്ചം. മാത്രമല്ല, സണ്ടേസ്കൂൾ പഠനം അവസാനിക്കുമ്പോഴേയ്ക്കും അവരിൽ ചിലരെയെങ്കിലും പ്രാർത്ഥനായോഗങ്ങളിലും അത്യാവശ്യം പള്ളിയിലും പ്രസംഗിക്കുവാനും ഉപയോഗപ്പെടുത്താം. കുറഞ്ഞത് മൂന്നു വർഷം വി. മദ്ബഹായിൽ ശുശ്രൂഷിക്കാത്തവർക്ക് വൈദിക സെമിനാരിയിൽ പ്രവേശനം നൽകരുത് എന്നതു കർശന നിയമമാക്കണം.

ഇപ്രകാരം ചിട്ടയായ പരിശീലനം ലഭിച്ച ശുശ്രൂഷകരെ വിദ്യാഭ്യാസകാലത്ത് വലയിലാക്കുവാൻ *സുവിശേഷ രഹിത സഭകൾക്ക്* ക്ഷിപ്രസാദ്ധ്യമല്ലന്നാണ് അനുഭവ പാഠം. മാത്രമല്ല, ഇവരിൽ ഭൂരിഭാഗവും *കുപ്പായവും ചുരുട്ടിക്കൊണ്ടാണ്* പഠനസ്ഥലത്തേയ്ക്കു പോവുക. അവിടെയും, തുടർന്ന് ഉദ്യോഗാർത്ഥം ചേക്കേറുന്നിടങ്ങളിലും അവരുടെ സേവനം മദ്ബഹാകളിൽ ലഭ്യമാകുന്നുണ്ട്. സമീപകാലത്ത് രൂപീകൃതമായ അനേകം ചെറു കോൺഗ്രിഗേഷനുകളുടെ ചരിത്രം പരിശോധിച്ചാൽ, അവയ്ക്കു പിന്നിൽ ഇപ്രകാരം ചെറുപ്പത്തിൽ ശുശ്രൂഷകനായ ഒരു *യംഗ് പ്രൊഫഷണലിനെ*യെങ്കിലും കാണാനാവും. നാളത്തെ സഭയുടെ നട്ടെല്ല് എന്ന കാഴ്ചപ്പാടൊടെ വേണം ശുശ്രൂഷകർക്കായി ഒരു നയം രൂപപ്പെടുത്തേണ്ടത്. ഗായകസംഘമല്ല, പരിശീലനം ലഭിച്ച ഒരു ശുശ്രൂഷക സമൂഹമാണ് പള്ളികൾക്കാവശ്യം എന്ന യാഥാർഥ്യം ഇനിയെങ്കിലും അംഗീകരിക്കണം.

കമ്യൂണിസ്റ്റ് ഭരണകാലത്ത് റഷ്യയിലെ പാർട്ടി സംവിധാനവും രഹസ്യപ്പോലീസും ഏറ്റവും ഭയന്നിരുന്നത് ചെറുപ്പത്തിൽ *ധൂപക്കുറ്റിയിൽ തീ ഊതിയിട്ടുള്ള* ആൾട്ടർ ബോയ്സിനെ ആയിരുന്നത്രെ. എത്ര പ്രത്യയശാസ്ത്ര ബോധനം നടത്തിയാലും അവരുടെ ഉള്ളിൽനിന്ന് കുന്തിരിക്കത്തിന്റെ ആ പഴയ മണം - ക്രൈസ്തവ വിശ്വാസം - മാഞ്ഞുപോകുന്നില്ലായെന്നായിരുന്നു അവരുടെ വിലയിരുത്തൽ. ശുശ്രൂഷക സമൂഹത്തെ വാർത്തെടുക്കുന്നതിന്റെ പ്രാധാന്യത്തിൽ അതീവ ഗൗരവത്തോടെ കാണേണ്ട ഒരു വിലയിരുത്തലാണിത്.

ഇനി കപ്യാരെപ്പറ്റി. കത്തനാർമാർക്കുപോലും സ്ഥിര വരുമാനമില്ലാതിരുന്ന കാലത്ത് ചാത്തക്കുറുബാന, മാമോദീസാ, ഭവനവാഴ്വ് മുതലായവയിൽനിന്ന് ലഭിക്കുന്ന തുച്ഛവരുമാനവും, കുർബാനപ്പണത്തിൽനിന്നും, പതാരത്തിൽനിന്നും ചാത്തത്തളികയിൽനിന്നും ലഭിക്കുന്ന നാമമാത്രവിഹിതവുമായിരുന്നു കപ്യാരുടെ വരുമാനം. കൂടാതെ, പള്ളിയുടെ പിടിയരി പിരിക്കുക, കെട്ടുതേങ്ങാ ഇടുവിക്കുക തുടങ്ങിയ ജോലികൾക്ക് ലഭിക്കുന്ന വീതവുമായിരുന്നു അർദ്ധപ്പട്ടണിയിലെങ്കിലും കപ്യാരന്മാരെ നിലനിർത്തിയത്. ചില പള്ളികൾ കപ്യാരു കുടുംബത്തിന് താമസിക്കാൻ പറമ്പുകൾ നൽകിയ ചരിത്രമുണ്ട്. *കപ്യാരു പറമ്പ്* എന്ന പേരിൽ പല പുരാതന പള്ളികളുടെ സമീപവും ഇത്തരം പറമ്പുകൾ കാണാം.

എന്നാൽ ഇന്നും നസ്രാണികൾ കപ്യാരന്മാരെ മൂന്നാംതരം പൗരന്മാരായിട്ടാണ് കാണുന്നത്. ഒരുപക്ഷേ *കുഴിവെട്ടുകാരൻ* എന്ന പഴയ തസ്തിക അതിനൊരു കാരണമായിരുന്നിരിക്കാം. പക്ഷേ ഇത്തരമൊരു സാഹചര്യത്തിന് കത്തനാരുമാരും പള്ളി പ്രമാണിമാരുമാണ് ഉത്തരവാദികൾ. കപ്യാരന്മാരെ *ക്രിസ്തുവിൽ തന്റെ കൂട്ടുവേലക്കാരനായി* അംഗീകരിക്കാൻ ഇന്നും പല കത്തനാരന്മാരും വിസമ്മതിക്കുന്നു. പ്രമാണിമാരും കൈക്കാരന്മാരുമാകട്ടെ വെറും *ദാസാത്മാവായാണ്* കപ്യാരെ കണക്കാക്കുന്നത്. മുമ്പ് സദ്യകൾക്കും മറ്റും കത്തനാർമാരും പ്രാമാണിമാരും വിരുന്നുകാരും ഇരിക്കുന്ന ഒന്നാമത്തെ *ഏറ്റിൽ* കപ്യർക്ക് എത്തിനോക്കാൻ അർഹതയില്ലായിരുന്നു. പള്ളിയിൽനിന്നു കിട്ടേണ്ടുന്ന അല്പവരുമാനത്തിനു പോലും കൈനീട്ടി നിൽക്കേണ്ട ദയനീയ സ്ഥിതിയായിരുന്നു അന്നുണ്ടായിരുന്നത്. ചുരുക്കത്തിൽ *പള്ളിയിൽ മുൻനടയും സദ്യയ്ക്ക് സർവാണിയും* എന്നതായിരുന്നു കപ്യാരന്മാരുടെ സ്ഥിതി.

ഇന്ന് ഇതിൽ അല്പമാറ്റങ്ങൾ വന്നിട്ടുണ്ടന്നൊഴിച്ചാൽ അവരോടുള്ള മനോഭാവത്തിൽ കാര്യമായ വ്യതിയാനമൊന്നുമില്ല. കപ്യാരുടെ സ്ഥാനപ്പേര് *മുഖ്യശുശ്രൂഷകൻ* എന്നോ *ചർച്ച് ഓഫീസർ* എന്നോ മാറ്റിയതുകൊണ്ടോന്നും അവരുടെ സാമൂഹിക നിലവാരത്തിനു മാറ്റമുണ്ടാകില്ല. നൂറ്റാണ്ടുകളിലൂടെ പാടിപ്പതിഞ്ഞ *കപ്യാർ* എന്ന പദപ്രയോഗം ഇല്ലാതാവുകയുമില്ല. പകരം *അച്ചൻ* എന്ന പൂജക ബഹുവചനം ചേർത്ത് വൈദികരടക്കം *കപ്യാരച്ചൻ* എന്നു സംബോധന ചെയ്യുകയും - അവരുടെ പ്രായം എന്തായാലും - ചെയ്യിക്കുകയും ചെയ്യുക. അങ്ങിനെ മെത്രാച്ചൻ, കത്തനാരച്ചൻ, റമ്പാച്ചൻ, ചെമ്മാച്ചൻ ഇവയൊക്കെപ്പോലെ ബഹുമാനിക്കേണ്ട ഒരു സ്ഥാനിയാണ് *കപ്യാരച്ചനും* എന്ന ബോധം ജനമനസ്സിൽ അങ്കുരിക്കും. ഒരു നൂറ്റാണ്ടു മുമ്പ് ഈ പ്രക്രിയ ചില വൈദികർ തുടങ്ങിവെച്ചെങ്കിലും അതിന്റെ അന്തസത്ത ഉൾക്കൊള്ളാൻ ആധുനിക വിദ്യാ

*ശേഷം 41-ാം പേജിൽ*

# In the Altar

ഡോ. പുന്നൂസ് യു. പാണൂർ

വി. കുർബാനയിൽ സജീവമായി പങ്കെടുക്കുന്നതിനാവശ്യമായ നിർദ്ദേശങ്ങൾ അവർ അപ്പോഴപ്പോൾ ജനത്തിനു നൽകുന്നു. മാത്രമല്ല പുരോഹിതനു സഹായിയായി നിലകൊള്ളുന്നു. ധൂപകലശം കൈകാര്യം ചെയ്യുന്നതു കൂടാതെ, വിശുദ്ധ ഗ്രന്ഥത്തിൽ നിന്നു വായിക്കുക, ഗീതങ്ങൾ ആലപിക്കുക, പ്രതിവാക്യങ്ങൾ ക്രമത്തിൽ പറയുക തുടങ്ങിയവയും ശുശ്രൂഷകൻ ചെയ്യുന്നു.





ആരാധന

# വി. മദ്ബഹായിലെ പരികർമ്മികൾ

**പൗ**രസ്ത്യ പാരമ്പര്യത്തിൽ വി. കുർബാന അർപ്പിക്കുന്നതിനു പുരോഹിതനെ കൂടാതെ ശെമ്മാശനും (ശുശ്രൂഷകൻ) ആരാധക സംഘവും ഉണ്ടായിരിക്കേണ്ടതാണ്. ആരാധനാ ക്രമത്തിൽ അവർ ഉച്ചരിക്കേണ്ട പ്രാർത്ഥനകളും പ്രതിവാക്യങ്ങളും വേർതിരിച്ചിട്ടുണ്ട്. ബലിയർപ്പിക്കുന്ന കൂദാശാ പരമായ കർമ്മത്തിൽ ശെമ്മാശ്ശനും ആരാധകരും പുരോഹിതന്റെ സഹകാരികളാകുന്നു.

വി. കുർബാനയിലെ ശുശ്രൂഷകർ, കല്ലറയിൽ കർത്താവിനു ശുശ്രൂഷ ചെയ്തിരുന്നവരും ഉത്ഥാനദിവസം രാവിലെ ഭക്തസ്ത്രീകൾ കല്ലറയിൽ കണ്ടവരുമായ ദൈവദൂതന്മാരുടെ സ്ഥാനം അലങ്കരിക്കുന്നവരാണ്. ദൈവത്തിന്റെ സന്ദേശവാഹകരായ മാലാഖമാരുടെ സ്ഥാനത്തുനിന്നുകൊണ്ട് അവർ പുരോഹിതനെയും ജനങ്ങളെയും പരസ്പരം ബന്ധപ്പെടുത്തുന്നു. വി. കുർബാനയിൽ സജീവമായി പങ്കെടുക്കുന്നതിനാവശ്യമായ നിർദ്ദേശങ്ങൾ അവർ അപ്പോഴപ്പോൾ ജനത്തിനു നൽകുന്നു. മാത്രമല്ല പുരോഹിതനു സഹായിയായി നിലകൊള്ളുന്നു. ധൂപകലശം കൈകാര്യം ചെയ്യുന്നതു കൂടാതെ, വിശുദ്ധ ഗ്രന്ഥത്തിൽ നിന്നു വായിക്കുക, ഗീതങ്ങൾ ആലപിക്കുക, പ്രതിവാക്യങ്ങൾ ക്രമത്തിൽ പറയുക തുടങ്ങിയവയും ശുശ്രൂഷകൻ ചെയ്യുന്നു.

മദ്ബഹായിൽ ശുശ്രൂഷിക്കുന്നവർ പലകാര്യങ്ങളും ശ്രദ്ധിക്കേണ്ടതാണ്. അവയിൽ ചിലത് കൊടുക്കുന്നു:-

1. കുർബാന കഴിയുന്നത് വരെ ഉപവസിക്കേണ്ടതാണ്.
2. ധരിക്കുന്ന ശുശ്രൂഷക്കുപ്പായം പട്ടക്കാരനോ മേൽപട്ടക്കാരനോ കൂദാശ ചെയ്തതായിരിക്കണം.
3. ശുശ്രൂഷക്കുപ്പായം ധരിക്കാതെ മദ്ബഹായിൽ കയറരുത്.
4. മദ്ബഹായിലേക്കു തെക്കുവശത്തുകൂടി പ്രവേശിക്കുകഗയും വടക്കുവശത്തു കൂടി ഇറങ്ങുകയും ചെയ്യണം.

5. അവർ പ്രത്യേകം വിശുദ്ധിയിലും വ്രതശുദ്ധിയിലും ജീവിക്കണം.
6. അലക്ഷ്യമായി മദ്ബഹായുടെ നടുവെ കുറുകെ കടക്കരുത്.
7. കുർബാനയ്ക്കു കൂടുന്ന ആൾ ആദ്യത്തെയും അവസാനത്തെയും തുബ്ദേൻ വായിക്കണം.
8. കുർബാന ചൊല്ലുന്ന പട്ടക്കാരനെ/മേൽപട്ടക്കാരനെ ശുശ്രൂഷിക്കുന്നതിൽ ജാഗരൂകനായിരിക്കണം.
9. ധൂപക്കുറ്റി വീശുന്ന ആൾ അതു വീശുന്ന രീതിയും കരി, കുന്തിരിക്കം എന്നിവ ഇടുന്നതും തീ കത്തിക്കുന്ന രീതിയും പരിശീലിച്ചിരിക്കണം. ധൂപം വീശുമ്പോൾ ഇടത്തുകൈ നെഞ്ചത്തു അടക്കിയിരിക്കണം.
10. കാർമ്മികൻ ധൂപക്കുറ്റിയൽ കുന്തിരിക്കം ഇടുമ്പോഴെല്ലാം കാർമ്മികന്റെ കൈ മുത്തണം. (കഷ്ടാനുഭവ ആഴ്ച ഒഴികെ)
11. വായനാ ഭാഗങ്ങൾ നേരത്തെ എടുത്തു വായിച്ചിരിക്കണം. അവ തെറ്റു കൂടാതെ ഉറക്കെ വായിക്കുവാൻ അഭ്യസിക്കണം.
12. ഒരു കാരണവശാലും ദർഗ്ഗായിൽ ചവിട്ടരുത്.
13. ത്രോണോസിൽ കുരിശുണ്ടോ എന്നു ശ്രദ്ധിക്കണം. വി. കുർബാന ചൊല്ലുന്നതിനു മരക്കുരിശു ത്രോണോസിൽ ഉണ്ടായിരിക്കണം.
14. ത്രോണോസിൽ ഇലക്ട്രിക് ബൾബുകൾ കത്തിച്ചാലും മെഴുകുതിരി കത്തിച്ചിരിക്കണം.
15. "ഭൂവിലശേഷം...." "പൗലോസ് ശ്ലീഹാ..." എന്നീ ഗീതങ്ങൾക്കു ശേഷമുള്ള പുതിയ നിയമ വായനകൾ നടത്തുന്നത് മദ്ബഹായുടെ നടയിൽ നിന്നുകൊണ്ടായിരിക്കണം.
16. മദ്ബഹായിൽ തിരിപിടിച്ചു ഇടവും വലവും നില്ക്കുമ്പോൾ മൂപ്പും സ്ഥാനവുമുള്ളയാൾ വടക്കു വശം നില്ക്കണം.
17. പുസ്തകങ്ങൾ അംശവസ്ത്രങ്ങൾ ശുശ്രൂഷക്കുപ്പായം തുടങ്ങിയവ ഭംഗിയായി അടുക്കിവയ്ക്കേണ്ടതാണ്.
18. തിരികത്തിക്കാതെ മദ്ബഹായുടെ മറ വലിക്കുകയോ മറയിടാതെ തിരി കെടുത്തുകയോ അരുത്.
19. തബ്ലൈത്താ കൂടാതെ ത്രോണോസിൽ ഇട്ടു വിരിക്കരുത്.
20. പള്ളി സാധനങ്ങൾ സ്വന്ത ഉപയോഗത്തിനു ഉപയോഗിക്കരുത്.

അങ്ങനെ മദ്ബഹായിൽ ശുശ്രൂഷിക്കുന്നവർ അറിഞ്ഞിരിക്കേണ്ട പല കാര്യങ്ങളും ഉണ്ട്. അവ ഓരോ ശുശ്രൂഷകനും എഴുതി സൂക്ഷിക്കുകയും പാലിക്കയും ചെയ്യേണ്ടതാണ്.

ശുശ്രൂഷയ്ക്കു കൂടുന്നവരെ ശുശ്രൂഷക്കാർ എന്നല്ലാതെ കപ്യാരന്മാർ എന്നു പറയുന്നതു ശരിയല്ല. (സേവന വേതന വ്യവസ്ഥകൾക്കു വിധേയരാകുന്ന ശുശ്രൂഷക്കാരെ കപ്യാരന്മാർ എന്നു വിളിക്കാറുണ്ട്).

(Ref. ശുശ്രൂഷാ സഹായി-കടവിൽ ഡോ. പൗലോസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ)

*(ലേഖകൻ 1960 മുതൽ മദ്ബഹായിൽ ശുശ്രൂഷകനാണ്.)*

■

## In the Altar

ബഹനാൻ തോമസ്, പാലാരിവട്ടം

# കർത്ത്യ

### പ്രധാന ശുശ്രൂഷകനോട്

വി. ബലി പരസ്യമായി ആരംഭിക്കുമ്പോൾത്തന്നെ ത്രോണോസിനു വലം വയ്ക്കുന്ന പട്ടക്കാരനു മുമ്പിൽ ശുശ്രൂഷകൻ കത്തിച്ച മെഴുകുതിരിയുമായി-മേൽപ്പട്ടക്കാരനെങ്കിൽ ഇടതുകയ്യിൽ അദ്ദേഹത്തിന്റെ അംശവടിയും വലതുകയ്യിൽ മെഴുകുതിരിയുമായി തലവണങ്ങിക്കൊണ്ട് പുറകോട്ടു നടക്കുന്നത് നന്ന്! അതുപോലെ ഏവൻഗേലിയോൻ വായിക്കുവാൻ പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിയുമ്പോൾത്തന്നെ ശുശ്രൂഷകൻ അവിടെ ചെന്ന് ധൂപക്കുറ്റിയിൽ കുന്തിരിക്കം ഇടുവിയ്ക്കുകയും വീശിക്കൊണ്ട് ആഘോഷമായി വരുന്ന പട്ടക്കാരന്റെ മുമ്പിൽ പുറകോട്ടു നടക്കുകയും ചെയ്യണം. സുവിശേഷമറിയിക്കുവാൻ വരുന്ന യേശുതമ്പുരാനെ ജനം ധ്യാനിക്കുന്ന സമയമാണിത്. ചില ശുശ്രൂഷകന്മാർ "വേണമെങ്കിൽ അച്ചൻ ഇങ്ങോട്ടു വന്ന് കുന്തിരിക്കം ഇടട്ടെ" എന്ന മട്ടിൽ ഏവൻഗേലിയോൻ മേശയുടെ അടുത്തു തന്നെ നില്ക്കുന്നത് ദയനീയമാണ്.

ശുശ്രൂഷകൻ "ബാറക്മോർ-നാം അടക്കത്തോടും ഭയത്തോടും നിന്നുകൊണ്ട് നമ്മുടെ മുമ്പാകെ വായിക്കപ്പെടുന്ന നമ്മുടെ കർത്താവേശു മശിഹായുടെ..." എന്നുള്ള നിർദ്ദേശം വ്യക്തമായും സ്ഫുടമായും ഉറക്കെ ചൊല്ലേണ്ടതാണ്. ഇപ്പോൾ മിക്ക ദേവാലയങ്ങളിലും ഇതിനുവേണ്ടി ശുശ്രൂഷകന് മൈക്രോഫോൺ സൗകര്യപ്പെടുത്തി കൊടുക്കുന്നത് സ്വാഗതാർഹമാണ്. അതുപോലെ 2 വ്യത്യസ്ത സമയങ്ങളിൽ ശുശ്രൂഷകന്റെ "ബാറക്മോർ-സ്തൗമൻകാലസ്..." എന്നുള്ള ആഹ്വാനവും സ്ഫുടമായി ജനത്തിനു കേൾക്കാൻ സൗകര്യമുണ്ടാകണം.

ജനം വിശ്വാസ പ്രമാണം ചൊല്ലുമ്പോൾ ശുശ്രൂഷകൻ ധൂപവുമായി പടിഞ്ഞാറെ അറ്റം വരെ പോകുന്ന സമയത്ത് ഇരുവശത്തെയും



# ശുശ്രൂഷയിൽ...

വാതിലുകൾ ആകുമ്പോൾ ഒരു നിമിഷം നിന്ന് വലതു വശത്തുള്ളവരെയും പിന്നീട് ഇടതു വശത്തുള്ളവരെയും വീശുന്നത് അവർക്ക് ആത്മനിർവൃതിയുണ്ടാക്കുന്നു. ചില ശുശ്രൂഷകർ ധൃതിയിൽ ഇടംവലം നോക്കാതെ ചടങ്ങിനു വേണ്ടി പടിഞ്ഞാറെ അറ്റം വരെ പോയി പഴി തീർക്കുന്നു.

> വി. ബലി ഭക്തി നിർഭരമാക്കുവാൻ ജനങ്ങളുടെ പ്രതിവാക്യങ്ങളെക്കാൾ പ്രധാനം അവരുടെ അച്ചടക്കമാണ്.

വി. മദ്ബഹായിൽ ശുശ്രൂഷകർ കൂടുതലുണ്ടെങ്കിൽ (12-ൽ കൂടുതലാണെങ്കിൽ) അധികമുള്ളവർ താഴെ ഇറങ്ങി നിൽക്കുന്നത് ഉചിതമായിരിക്കും. മദ്ബഹായിൽ 12 പേരുണ്ടെങ്കിൽ 6 വീതം തിരിഞ്ഞ് രണ്ടു വശങ്ങളിലായി ഉയരമനുസരിച്ച് ഒന്നിനുപുറകയിൽ ഒന്നായി നിൽക്കുന്നത് ഭംഗിയാണ്. അതുപോലെ മറുവഹ്സാകളും മെഴുകുതിരികളും മറ്റും പിടിയ്ക്കുന്നവർ ചിട്ടയോടുകൂടി (uniformity) നിൽക്കുന്നത് ചന്തമാണ്-അനുഗ്രഹപ്രദമാണ്.

### ജനത്തോട്

വി. ബലി ഭക്തി നിർഭരമാക്കുവാൻ ജനങ്ങളുടെ പ്രതിവാക്യങ്ങളെക്കാൾ പ്രധാനം അവരുടെ അച്ചടക്കമാണ്. "നിന്നെ പ്രസവിച്ച മറിയാമും-നിന്നെ മാമ്മോദീസാ മുക്കിയ യോഹന്നാനും..."എന്നുള്ള കാർമ്മികന്റെ പ്രാർത്ഥന മുഴങ്ങുമ്പോൾ തിരശീല വടക്കോട്ടു (സിംഹാസനത്തിന്റെ വലത്തോട്ട്) നീങ്ങുകയും "നിൻമാതാവു വിശുദ്ധന്മാർ...." എന്ന ഗീതം ചൊല്ലുകയും ചെയ്യുമ്പോൾ ജനം ഒരുപോലെ കുരിശു വരയ്ക്കണം. സ്വർഗ്ഗം തുറക്കുകയും ത്രോണോസെന്ന സിംഹാസനം, കത്തി നിൽക്കുന്ന മെഴുകുതിരികളാൽ ദൃശ്യമാകുകയും ചെയ്യുമ്പോൾ മണിനാദം മുഴങ്ങുന്നു. കിലുക്കുമണിയും മറുവാഹ്സാകളും പ്രാവിന്റെ ചിറകടിപോലെയും മാലാഖമാരുടെ സ്തുതികൾ പോലെയും ഇരമ്പുന്നു. പെരുനാൾ ദിവസങ്ങളാണെങ്കിൽ കതിനകൾ ഗർജിക്കുന്നു. ബേത്‌ലഹേമിലെ പുൽക്കൂട്ടിൽ പ. മാതാവിന്റെ മടിയിൽ ഉണ്ണിയേശു നമ്മെ നോക്കി പുഞ്ചിരിക്കുന്നതായി തോന്നുവാൻ നാം ഒരു നിമിഷം കണ്ണുകളടച്ച് ധ്യാനിക്കണം. അതുകഴിഞ്ഞ് കൗമ നിർത്തി നിർത്തി ചൊല്ലണം. ശ്ലീഹാ വായന കഴിഞ്ഞ് പട്ടക്കാരൻ ഏവൻഗേലിയോൻ വായിക്കാൻ പടിഞ്ഞാറോട്ട് തിരിയുമ്പോൾ എല്ലാവരും കൈകൂപ്പി നിന്നുകൊണ്ട് സുവിശേഷം ശ്രദ്ധിക്കുവാൻ കാത്തു നിൽക്കണം. അതുപോലെതന്നെ രണ്ടാമത്തെ വരവിനെ സൂചിപ്പിക്കുന്ന അപ്പവീഞ്ഞുകൾ പട്ടക്കാരൻ പടിഞ്ഞാറോട്ടു കൊണ്ടുവരുമ്പോഴും നാം കൈകൾ കൂപ്പി ധ്യാനിച്ചു നിൽക്കണം.

"സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവെ" എന്നു പട്ടക്കാരൻ തുടങ്ങി വയ്ക്കുമ്പോൾ നമ്മുടെ രണ്ടു കൈകളും മലർത്തി നെഞ്ചിന്റെ ഇരുവശങ്ങളിലുമായി പിടിച്ചു നിൽക്കണം, കാരണം കർത്താവു നമുക്കു പഠിക്കുവാൻ തന്നെ പ്രാർത്ഥനയാണിത്.

ഖണ്ഡിപ്പിന്റെ ശുശ്രൂഷയിൽ നാം ഭയത്തോടെയും ഭക്തിയോടെയും നിൽക്കണം. ശുശ്രൂഷകൻ മൂന്ന് സമയത്ത് "നാം നമ്മുടെ തലകളെ കുനിക്കണം" എന്ന് ആഹ്വാനം ചെയ്യുമ്പോൾ അതനുസരിക്കുക. പിന്നാലെ പട്ടക്കാരന്റെ അപേക്ഷയും ശ്രദ്ധിക്കണം. "കർത്താവേ-നിന്റെ തിരുമുമ്പാകെ തങ്ങളുടെ തലകളെ കൊളുത്തുപോലെ കുനിച്ചു കൊണ്ടു നില്ക്കുന്ന നിന്റെ ജനത്തെ നീ അനുഗ്രഹിക്കണമെ"

അച്ചടക്കത്തോടെയുള്ള ആരാധന ആയിരം ഇരട്ടി അനുഗ്രഹപ്രദമാണ്-നാം നമ്മുടെ ആരാധന വീണ്ടെടുക്കുക തന്നെ വേണം. ■

## ശുശ്രൂഷകരുടെ പങ്കാളിത്തം

**ആ**രാധനകളിൽ കാർമ്മികനാകുന്ന ബ. വൈദികനോടോ, മഹാപുരോഹിതനോടോ ഒപ്പംനിന്ന് ആരാധന പൂർത്തിയാക്കുന്ന പ്രധാന ശുശ്രൂഷകനെ *കൂടെ തുഴയുന്നവൻ* എന്ന അർത്ഥത്തിൽ കപ്യാർ എന്ന് സംബോധന ചെയ്യുന്നത് ഉചിതമാണ് താനും. കേരളത്തിൽ തന്നെ ചിലയിടങ്ങളിൽ കപ്യാരച്ചൻ എന്ന് സംബോധന ചെയ്ത് ആദരിച്ചിരുന്നു.

നമ്മുടെ നാട്ടിലെ സാമൂഹ്യ-വിദ്യാഭ്യാസ മേഖലകളിൽ കൈവരിച്ച മുന്നേറ്റത്തിന്റെ ഫലമായി വി. മദ്ബഹാകളിലെ ശുശ്രൂഷകരുടെ എണ്ണത്തിലും കാര്യമായ വ്യതിയാനമുണ്ടായി. ഗൾഫിലെ പ്രമുഖ ദൈവാലയങ്ങളിൽ 60-ന് മീതെയാണ് ശുശ്രൂഷകരുടെ സംഖ്യ. ഇന്നും അനേകർ ഈ ഗണത്തിലേക്ക് ആകർഷിക്കപ്പെട്ട് കൊണ്ടിരിക്കുന്നു. ആധുനിക യുഗത്തിലും ഇക്കാര്യത്തിന് മാറ്റമൊന്നുമില്ലാതെ ഈ പ്രക്രിയ തുടർന്ന് വരുന്നതായാണ് മനസ്സിലാക്കുന്നത്.

ഇന്ന് നമ്മുടെ സഭയിൽ ശെമ്മാശന്മാരായിട്ടുള്ളവർ വിവാഹം കഴിച്ചോ കഴിക്കാതെയോ വൈദിക പട്ടം സ്വീകരിക്കുംവരെ മാത്രം ശെമ്മാശ്ശന്മാരായി തുടരുന്നുണ്ടല്ലോ. മറ്റ് ഓറിയന്റൽ സഭകളിൽ ആജീവനാന്തം ശെമ്മാശന്മാരായി കഴിയുന്നത് നമ്മുടെ എല്ലാ ഇടവകകളിലും ഒന്നോ രണ്ടോ പേരെയെങ്കിലും തെരഞ്ഞെടുത്ത് ശെമ്മാശ് പട്ടം നൽകാനുള്ള തീരുമാനം പ. സഭ കൈക്കൊള്ളുകയാണെങ്കിൽ അത്യുത്തമായേനെ.

നമ്മുടെ പ. സഭയിലെ ശുശ്രൂഷകരുടെ ദൗത്യങ്ങൾ പ്രധാനമായും ഇവയാണ്. വി. ആരാധനയിൽ കാർമ്മികനെ വിനയത്തോടും, അനുസരണയോടും ദൈവഭയത്തോടും കൂടി ശുശ്രൂഷിക്കുക എന്നതാണ് പരമപ്രധാനം. സർവ്വശക്തനായ ദൈവത്തെ ശുശ്രൂഷിക്കുകയും, സദാ പാടി സ്തുതി

*ശേഷം 17-ാം പേജിൽ*

In the Altar

ഫാ. വിത്സൻ മാത്യു, ബേസിൽ ദയറ

# 'വാളേന്താ ക്രൂബേന്മാർ'



മണ്ണിൽ നിന്നും മനഞ്ഞെടുത്ത മനുഷ്യരൂപത്തിൽ സ്രഷ്ടാവാം ദൈവമൂതിയ ജീവശ്വാസത്തിലൂടെ ആത്മീയ ജീവന്റെ അഭിഷേകമാണ് നടന്നത്. വ്യത്യസ്തമൂലകങ്ങൾ അടിഞ്ഞുകൂടി വളക്കൂറേറെയുള്ള മണ്ണിലാണ് ദൈവത്തിന്റെ കരവിരുതിൽ മനുഷ്യസൃഷ്ടി രൂപപ്പെട്ടത്. നല്ല മണ്ണിൽ വിതച്ച വിത്ത് ശ്രേഷ്ഠമായ ഫലം കൊടുക്കുന്നതുപോലെ, നല്ല മണ്ണിൽ മെനഞ്ഞ സൃഷ്ടിയും ഫലം നല്കുമെന്നതാണ് സ്രഷ്ടാവിന്റെ മനോഗതം. വിതയ്ക്കുകയും, മെനയുകയും ചെയ്ത '*ദൈവീക വിത്തെ*'ന്ന സങ്കല്പമാണ് വി. സഭയിലെ അല്മായ പങ്കാളിത്തത്തിന്റെ അടിസ്ഥാനം.

**മനുഷ്യവർഗ്ഗം : കൈകളിൽ 'വാളേന്താത്ത ക്രൂബേന്മാർ'**

ഏദൻതോട്ടം പറുദീസാ അനുഭവത്തിന്റെ പ്രതീകമാണ്. പരിശുദ്ധ സഭയുടെ നിയതമായ പ്രതിബിംബമാണിത്. 'തോട്ടം, കാപ്പാനും, വേല ചെയ്‌വാനുമായാണ്' (ഉല്പ. 2:15) മനുഷ്യനെ ഏദനിലാക്കിയത്. മാലാഖമാരുടെ അഭാവം കൊണ്ടല്ല, അതിലുപരി മനുഷ്യസൃഷ്ടിയ്ക്കു നല്കിയ പ്രാധാന്യം മൂലമാണ് ഈ ചുമതല മനുഷ്യനെ ഏല്പിച്ചത്. മനുഷ്യൻ പാപത്തിൽ നിപതിച്ചപ്പോൾ, വാളില്ലാതെ കാവൽ നിന്ന മനുഷ്യനു പകരം, വാളോടുകൂടിയ ക്രൂബേന്മാരെ ദൈവമവിടെ നിയോഗിച്ചു. ജ്വലിയ്ക്കുന്ന വാൾ കൈകളിലേന്താതെ, വേലചെയ്യുന്ന, സംരക്ഷിയ്ക്കുന്ന മനുഷ്യസൃഷ്ടി, വാൾ കൈകളിലേന്തി ആ ദൗത്യം നിർവ്വഹിയ്ക്കുന്ന മാലാഖമാരെക്കാൾ എത്രമാത്രം ശ്രേഷ്ഠരാണെന്ന ചിന്ത ഏദൻതോട്ടം നമുക്കു നല്കുന്നു. ആദ്യമനുഷ്യനായ ആദാമിന് ഏതെങ്കിലും വിധത്തിലുള്ള പൗരോഹിത്യം നല്കിയിരുന്നതായി കാണുന്നില്ല. എന്നാൽ, സൃഷ്ടിയ്ക്ക് പേരിടുന്ന, തോട്ടം കാക്കുന്ന, വേലചെയ്യുന്ന ആദം പൗരോഹിത്യ നൽവരത്തിന്റെ സാക്ഷ്യമാണ് നിർവ്വഹിച്ചുപോന്നത്.

**ആത്മീയ ശുശ്രൂഷ : 'മുള്ളിനും, പറക്കാരയ്ക്കും' ഇടയിൽ**

ഏദനിൽ നിന്നും മുള്ളും, പറക്കാരയും നിറഞ്ഞ ഭൂമിയിലേക്ക് മനുഷ്യവർഗ്ഗം തള്ളപ്പെട്ടു. ശിക്ഷാർഹരായാണ് തള്ളപ്പെട്ടതെങ്കിലും, മുള്ളിനും, പറക്കാരയ്ക്കും പകരം ഫലവർഗ്ഗങ്ങൾ പുറപ്പെടുവിയ്ക്കുന്ന അവസ്ഥ സംജാതമാക്കാനായാണ് മനുഷ്യവർഗ്ഗം അവിടേക്ക് മാറ്റപ്പെട്ടത്. ഏദൻതോട്ടത്തിന്റെ അനുഭവം നഷ്ടമായെങ്കിലും, 'മറ്റൊരു ഏദനായി' ഭൂമിയെ മാറ്റുക എന്ന ദൗത്യം അവരിലുണ്ടായിരുന്നു. *ദൈവദാനമായ ഏദൻതോട്ടത്തിന്റെ അനുഭവം സ്വന്തം പ്രവൃത്തികളിലൂടെ നഷ്ടപ്പെടുത്തിയപ്പോൾ, പശ്ചാത്താപത്തിലൂടെയും, ശ്രേഷ്ഠമായ ദൈവിക ശുശ്രൂഷയിലൂടെയും മുള്ളിനെയും, പറക്കാരയെയും പൂക്കളും, ഫലങ്ങളുമാക്കി രൂപപ്പെടുത്തുവാനുള്ള അസുലഭ സാഹചര്യമാണ് ഇതുമൂലം ലഭ്യമായത്.* യഥാർത്ഥത്തിൽ, ഹൃദ്യവും ത്യാഗോജ്ജ്വലവുമായ സ്തോത്രസ്വരം, ഏദനിലേക്കാളും ഉയരേണ്ടത് യാതനാപൂർണ്ണമായ ഭൂമിയിലാണ്. ഇവിടെ അർപ്പിയ്ക്കേണ്ട രക്തരഹിത ബലി അർപ്പണത്തിനുള്ള സഹകാർമ്മികത്വപദവിയാണ് മാനവകുലത്തിന് നല്കപ്പെട്ടിരിക്കുന്നത്.

**പൗരോഹിത്യ ശുശ്രൂഷയും, അത്മായ പങ്കാളിത്തവും**

പ്രപഞ്ചസൃഷ്ടിയിൽ സ്രഷ്ടാവ് 'മഹാപുരോഹിതസ്ഥാനിയായി കർമ്മങ്ങൾ അനുഷ്ഠിച്ചെങ്കിൽ, മനുഷ്യവർഗ്ഗം ആശീർവാദം സ്വീകരിയ്ക്കുന്ന സ്വീകർത്താവിന്റെ തലത്തിലായിരുന്നു. ക്രീയ, കാർമ്മികൻ, കർമ്മം ഈ മൂന്നും പ്രാധാന്യമേറിയതാണ്. സ്വീകർത്താവിൽ നിന്നും, സംരക്ഷകന്റെയും, ദാതാവിന്റെയും തലത്തിലേക്കുയരുവാനുള്ള ആഹ്വാനമാണ് സൃഷ്ടിയ്ക്കു ലഭിച്ചത്. പഴയനിയമ പൗരോഹിത്യത്തിന്റെ പൂർണ്ണതയും, അകളങ്ക പിന്തുടർച്ചയുമാണ് ക്രിസ്തുവിൽ പൂർണ്ണമായത്. പുതിയ നിയമത്തിലെ പൗരോഹിത്യം ക്രിസ്തുവിന്റെ മനുഷ്യാവതാര കർമ്മങ്ങളുടെ തുടർച്ചയെയാണ് സൂചിപ്പിക്കുന്നത്. കൈകളിൽ എടുത്ത അപ്പവും, വീഞ്ഞും പകർന്നുകൊടുക്കുവാനും,

**ക്രിസ്തീയ ബലി അർപ്പണത്തിൽ, കാർമ്മികനോടൊപ്പം പങ്കാളിയും ശുദ്ധീകരിയ്ക്കപ്പെടുന്നു.**



ദിവ്യരഹസ്യങ്ങൾക്ക് കാർമ്മികത്വം വഹിയ്ക്കുവാനും ദൈവം പുരോഹിതഗണത്തെ ചുമതലപ്പെടുത്തിയിട്ടുണ്ട്.

എന്നാൽ, എല്ലാ ദിവ്യകർമ്മങ്ങൾക്കും സാക്ഷ്യം വഹിയ്ക്കുവാനും, സഹകാർമ്മികത്വം വഹിയ്ക്കുവാനുമുള്ള ഉത്തമ ദൗത്യമാണ് അത്മായർക്കും നല്കപ്പെട്ടിട്ടുള്ളത്. (പട്ടംകൊട ശുശ്രൂഷകളിൽ, 'സഹോദരപദവിയിൽ നിന്നും, ശെമ്മാശപദവിയിൽ നിന്നുമൊക്കെ പൗരോഹിത്യസ്ഥാനത്തേക്കു വിളിയ്ക്കുന്നു' എന്ന് പ്രധാനകാർമ്മികൻ ആഹ്വാനം ചെയ്യാറുണ്ട്. യഥാർത്ഥത്തിൽ, നാം പ്രാർത്ഥിയ്ക്കുമ്പോഴും, പള്ളിയിൽ പോകുമ്പോഴും, തിരുവചനം കേൾക്കുമ്പോഴുമൊക്കെ ഇത്തരമൊരു ആഹ്വാനം നമുക്കും ലഭിയ്ക്കുന്നുണ്ട്. അലക്ഷ്യമായിരിയ്ക്കുന്ന അവസ്ഥയിൽ നിന്നും വചനം കേൾക്കുവാനും, വീട്ടിലിരിയ്ക്കുന്ന അവസ്ഥ/പദവിയിൽ നിന്നും ദേവാലയത്തിലേക്കും നമ്മെ വിളിയ്ക്കുന്ന ആഹ്വാനം ഉണ്ടായതുകൊണ്ടാണ് അതിനുള്ള ഭാഗ്യം നമുക്കു ലഭിച്ചത്. പുരോഹിതൻ കാർമ്മികനെങ്കിൽ, അത്മായൻ ആ കർമ്മത്തിന് സഹകാർമ്മികനാണെന്ന വസ്തുത നാം വിസ്മരിക്കരുത്).

**അത്മായ ശുശ്രൂഷ: സദ്വാർത്താവാഹകശുശ്രൂഷ**

ഉത്ഥിതനായ കർത്താവിന്റെ വാർത്ത ആദ്യം അറിയിച്ച സ്ത്രീകൾ പുരോഹിതരല്ലായിരുന്നു. എന്നാൽ, അവരറിയിച്ച സദ്വാർത്ത പുരോഹിതകർമ്മത്തിന്റെ പ്രതിഫലനമായിരുന്നു. കർത്താവിന്റെ സുവിശേഷം അറിയിക്കുവാൻ ഏവർക്കും കടപ്പാടുണ്ട്. 'വചനവിത്ത് എത്താത്തിടത്ത് ആദ്യം എത്തിയ്ക്കുക' എന്ന ചുമതല നിർബന്ധമായി ഏവരിലുമുണ്ട്. കർത്താവിന്റെ ക്രൂശു വഹിച്ച കുറേനക്കാരൻ ശീമോനും, കർത്താവിനെ ഭവനത്തിൽ സ്വീകരിച്ച ശീമോനും, സഖായിയും, വി. പൗലോസിന്റെ സഹയാത്രികരായിരുന്ന വിശിഷ്ട വ്യക്തിത്വങ്ങളും അല്മായ ശുശ്രൂഷയുടെ മഹത്വം വെളിവാക്കുന്നു.

**അല്പമായ പങ്കാളിത്തം: ദൈവികരണശുശ്രൂഷ**

'മനുഷ്യരെ ദൈവീകരാക്കാൻ ദൈവം മനുഷ്യനായി' (അഗസ്തീനോസ്). ക്രിസ്തീയ ബലി അർപ്പണത്തിൽ, കാർമ്മികനോടൊപ്പം പങ്കാളിയും ശുദ്ധീകരിയ്ക്കപ്പെടുന്നു. പുരോഹിതൻ ശുശ്രൂഷയ്ക്കു നേതൃത്വം നല്കുന്നെങ്കിലും, പങ്കാളിയ്ക്കും പുരോഹിതനു തുല്യമായോ, അതിലുപരിയായോ പ്രതിഫലം ലഭിയ്ക്കും. പ്രതിവാക്യങ്ങളോടെ പങ്കെടുക്കുന്ന അല്മായനും, നേതൃത്വം കൊടുക്കുന്ന പുരോഹിതനും തുല്യപ്രാധാന്യമാണുള്ളത്. "എല്ലാവരും പുരോഹിതരായെങ്കിലെ കർമ്മാനുഷ്ഠാനം നടക്കൂ" എന്ന ചിന്തയിൽ നിന്നാണ് നാം വിടുതൽ നേടേണ്ടത്. പുരോഹിതസ്ഥാനം അനർഹമായി നേടണം എന്ന ചിന്തയിൽ നിന്നുയരുന്ന നൂതന പ്രവണതകൾക്കെതിരെ നാം ജാഗരൂകരാകണം.

**അല്മായശുശ്രൂഷ : വിധേയത്വ ശുശ്രൂഷ**

ശുശ്രൂഷയും, സേവനവും, വിധേയത്വവും പ്രധാനമാണ്. വീഞ്ഞു കുടിയ്ക്കാനിരിയ്ക്കുന്നതിനൊപ്പം വെള്ളം കോരുവാനും, ചുമക്കുവാനും നമുക്ക് ചുമതലയുണ്ട്. *വിരിച്ചൊരുക്കിയ വൻമാളിക തേടിപ്പോകുന്നവർക്കു മുമ്പിൽ വെള്ളം ചുമന്നുകൊണ്ട് അടയാളമായി മാറുന്ന മാർഗ്ഗമാണ് അത്മായ ശുശ്രൂഷയുടെ അടിസ്ഥാനം.* 'എല്ലാവരും മാളിക തേടിപ്പോയാൽ, അടയാളമായി ആരുവരും' എന്നു നാം ചിന്തിയ്ക്കണം. വിധേയത്വത്തിന്റെയും, അനുസരണത്തിന്റെയും ശുശ്രൂഷാമനോഭാവം നമ്മുടെ ജീവിത വ്രതമാകണം. 'ഓശാന' കേൾക്കാനിഷ്ടപ്പെടുന്ന തലത്തിൽ നിന്നും, അർഹമായി, ദൈവഹിതാനുസൃതമായി ഓശാന പാടാനുള്ള മനോഭാവം നാം വളർത്തണം.

കാഴ്ചയ്ക്ക് ദൃശ്യമല്ലാത്ത ഏതോ വിത്തിന് വെള്ളം പകരുന്ന വൃദ്ധനോട്: "ഈ പ്രയത്നം മറ്റേതെങ്കിലും നല്ല ചെടികൾക്കായാണെങ്കിൽ അങ്ങേയ്ക്ക് പ്രയോജനം ലഭിയ്ക്കുമായിരുന്നല്ലോ?"

വൃദ്ധൻ: "ഇന്ന് താങ്കൾ കാണുന്ന മനോഹര ചെടികൾക്ക് നാളെകളിൽ തണലേകാൻ ഇന്നു ഞാൻ ജലസേചനം ചെയ്യുന്ന ഈ വിത്തിൽ നിന്നു മുളയ്ക്കുന്ന ചെടികൾക്ക് സാധിച്ചേക്കും". ■

## ശുശ്രൂഷകരുടെ പങ്കാളിത്തം *15-ാം പേജിൽ നിന്നു തുടർച്ച...*

ക്കുകയും ചെയ്യുന്ന മാലാഖമാരുടെ പ്രവൃത്തികൾക്ക് തുല്യമായി വർത്തിക്കേണ്ടവരാകയാൽ ശുശ്രൂഷകർ മാലാഖമാർക്ക് തുല്യരെന്ന് പറയാറുണ്ട്. എന്നിരുന്നാലും ഓരോ ശുശ്രൂഷകനും വിശുദ്ധിയോടും, വിനയത്തോടും ദൈവസാന്നിദ്ധ്യബോധത്തോടും, അതീവ ജാഗ്രതയോടും നിലകൊള്ളണമെന്ന് 'തീയല്ലൊ ഈ മദ്ബഹാ' എന്ന ഗീതം അനുസ്മരിപ്പിക്കുന്നു. തീക്കുള്ളിൽ ദീർഘസമയം ഒരു കരിക്കട്ടക്ക് കഴിയേണ്ടി വന്നാൽ സ്വയം ശോഭിക്കാൻ അല്പ നേരത്തേക്ക് മാത്രമേ സാധിക്കൂ എന്നും അതിന് ശേഷം ചാമ്പലായി നാമാവശേഷമാകുമെന്നും ഓരോരുത്തരും ഓർത്തിരുന്നാൽ നന്ന്. ഏതെങ്കിലും ലോഹം പോലെ പ്രത്യേകിച്ച് സ്വർണ്ണമോ വെള്ളിയോ പോലെ കൂടുതൽ ചൈതന്യവും ശോഭയും കൈവരിക്കാനായിരിക്കണം ഓരോ ശുശ്രൂഷകനും ആഗ്രഹിക്കേണ്ടത്. രണ്ടാമതായിട്ടുള്ള ദൗത്യം കാർമ്മികനെയും വിശ്വാസി സമൂഹം മഴുവനെയും പരസ്പരം ബന്ധിപ്പിക്കുന്ന ഉറപ്പുള്ള കണ്ണികളായിരിക്കണം ശുശ്രൂഷകർ-വി. കുർബാന മദ്ധ്യേ (കൃത്യമായി പറഞ്ഞാൽ വിശ്വാസികൾക്കായുള്ള വി. കുർബ്ബാന ആരംഭിക്കും മുമ്പ്) വിശ്വാസപ്രമാണം ചൊല്ലിക്കൊണ്ടിരിക്കുമ്പോൾ ധൂപകലശം കൈകാര്യം ചെയ്യുന്ന ശെമ്മാശ്ശനോ ശുശ്രൂഷകനോ വിശ്വാസി സമൂത്തിന്റെ മദ്ധ്യേ കൂടി ഇരുവശത്തേക്കും ധൂപാർപ്പണം നടത്തുന്നു. തദവസ്സരത്തിൽ വിശ്വാസികൾ കുരിശ് വരച്ച് കാണിക്കേണ്ടതും ശുശ്രൂഷകർ തലവണങ്ങി അംഗീകരിക്കേണ്ടതുമാണ്. തിരിച്ച് വി. മദ്ബഹായിൽ പ്രവേശിക്കുന്ന ഉടനേ ഇരു കൈകളും കൊണ്ട് ധൂപകലശത്തിന്റെ നാല് ചങ്ങലകളും മുറുകെ പിടിക്കുന്നത് കാർമ്മികന് "ഞാൻ വിശ്വാസികളെ ഒറ്റക്കെട്ടായി കണ്ടിരിക്കുന്നു എന്ന റിപ്പോർട്ട് നൽകാൻ വേണ്ടിയാണ്. ശുശ്രൂഷകൻ ധൂപാർപ്പണം നടത്തുമ്പോൾ കുരിശ് വരച്ച് താൻ വിശ്വാസിയാണെന്ന് ബോദ്ധ്യപ്പെടുത്താത്തവരെ ദൈവാലയത്തിനുള്ളിൽ നിന്നും പുറത്തിറക്കി പ്രധാന വാതിലുകൾ അടയ്ക്കുന്ന ഒരു പതിവ് ഒരു കാലഘട്ടം വരെ നിലനിന്നിരുന്നു. മൂന്നാമതായി ശുശ്രൂഷകർ കാർമ്മികനെ ശ്രദ്ധിച്ചാണ് നിലകൊള്ളേണ്ടത്. എങ്കിൽ മാത്രമേ കാർമ്മികന് ആവശ്യമായ സേവനങ്ങൾ അപ്പോഴപ്പോൾ നിർവഹിക്കുവാനാവൂ."

**ജോസ് കുര്യൻ പുളിയേരിൽ,** (ജനറൽ സെക്രട്ടറി AMOSS) ■

## അടുത്ത ലക്കം...

സമ്പാദനം, വിനിയോഗം, പങ്കിടൽ എന്നീ ഉന്നതാശയങ്ങളെ മുൻനിർത്തി ***ക്രൈസ്തവ ധന തത്വങ്ങൾ*** എന്ന വിഷയം അടുത്ത ലക്കത്തിൽ ചർച്ച ചെയ്യുന്നു. പ്രാർത്ഥനാപൂർവ്വം എഴുതിയറിയിക്കുക...

## തുകിലുണർത്ത്

# നിസ്സായിലെ വിശുദ്ധ ഗ്രിഗോറിയോസിന്റെ 'മോശയുടെ ജീവിതം' എന്ന ഗ്രന്ഥത്തിൽ നിന്ന്

...ചരിത്രത്തിന്റെ രഹസ്യാർത്ഥങ്ങളെ നാം അനാവരണം ചെയ്യുമ്പോൾ തിരുവെഴുത്തിൽ നിന്നേറെ നമുക്കഭ്യസിക്കാനുള്ളതായി കാണാം. ഈ ലോകത്തിന്റെ പ്രഭുവിന്റെ പീഢനത്തിന് വിധേയമാകുന്ന പിറവി ധാർമ്മിക ജീവിതത്തിന്റെ സമാരംഭമാണ്. പറഞ്ഞു വരുന്നതും അത്തരമൊരു ജനനത്തെക്കുറിച്ചാണ്. അതിവേദനയുടെ ഇടയിൽ തന്മയത്വത്തോടെ പ്രസവമെടുക്കുന്ന വയറ്റാട്ടിയുടെ സേവനമാണ് മനുഷ്യന്റെ സ്വതന്ത്രേച്ഛ (Free will) ചെയ്യുന്നത്. തന്റെ പ്രതിയോഗിയുടെ മേൽ നേടുന്ന വിജയത്തിന്റെ അടയാളങ്ങൾ വെളിവാക്കാതിരുന്നാൽ ആരും തന്റെ എതിരാളിക്ക് കഠിനദുഃഖമുളവാക്കില്ല.

സച്ചരിതനായ പുരുഷസന്താനത്തിന്റെ ജനനത്തിന് സഹായമേകുകയും അവന് ശരിയായ ആഹാരം നൽകി പരിപാലിക്കുകയും വെള്ളത്തിൽ നിന്നും നാശം കൂടാതെ രക്ഷിക്കുന്നതിൽ ഉൾക്കാഴ്ചയോടെ പ്രവർത്തിക്കുകയും ചെയ്യുക എന്നിവയാണ് സ്വതന്ത്രേച്ഛയുടെ കർമ്മങ്ങൾ. വീണ്ടുവിചാരം കൂടാതെയും വിവസ്ത്രരായും തങ്ങളുടെ കുട്ടികളെ ഒഴുക്കിലെറിയുന്നവർ അവരെ നിരുപാധികം സ്വേച്ഛാധിപതിക്ക് കാഴ്ചവയ്ക്കുന്നവരാണ്. കാമനകളുടെ അടങ്ങാത്ത തിരതള്ളലിൽ പ്രക്ഷുബ്ധമായ ഒരു പ്രവാഹമാണ് ജീവിതം. പെട്ടു പോകുന്നവരെ ആഴത്തിലേക്ക് മുക്കുന്ന ഒന്നാണത്. പാകതയും മുൻ കരുതലുമുള്ള വിചാരങ്ങളാണ് ജീവിതത്തിന് എല്ലായ്പ്പോഴും ആവശ്യം. ആൺ പൈതലിന്റെ മാതാപിതാക്കൾ തങ്ങളുടെ പുത്രൻ ജീവിത പ്രവാഹത്തിൽ ആണ്ടുപോവാതിരിക്കുന്നതിന് അവനെ ഒരു പെട്ടകത്തിൽ സുരക്ഷിതനാക്കിയിട്ടാണ് അലകളിലേക്കിറക്കുക. പെട്ടകം നിർമ്മിച്ചിരിക്കുന്നത് കുറെ പാളികൾ കൊണ്ടാണ്. വ്യത്യസ്ത ശിക്ഷണ രീതികളുള്ള വിദ്യാഭ്യാസത്തെയാണ് അത് സൂചിപ്പിക്കുന്നത്. ജീവിത ഗമനത്തിൽ അവനെ താങ്ങുന്നതും ഈ അഭ്യസനമാണ്. തിരകൾക്കനുസരിച്ചാണ് ശിശു ഒഴുകിയിരുന്നതെങ്കിലും അധികദൂരം വെള്ളം അവനെ അമ്മാനമാടിയിട്ടില്ല. ആത്മീയ വിദ്യാഭ്യാസം (പെട്ടകം) അവനെ കാത്തു. ...രാജകുമാരി വന്ധ്യയും മക്കളില്ലാത്തവളുമാണ്. അമ്മയെന്ന് വിളിക്കപ്പെടുന്നതിനാണ് അവൾ ചെറു ബാലനെ ദത്തെടുത്തത്. (രാജകുമാരി പ്രാപഞ്ചിക വിജ്ഞാനത്തെയാണ് ദൃഷ്ടാന്തീകരിക്കുന്നത്). അതെപ്പോഴും ഈറ്റുനോവിലാണ്. എന്നാൽ പ്രസവിക്കുന്നില്ല. എത്രകാലത്തെ നോവുണ്ടായാലും ഈ ലോകജ്ഞാനം യോഗ്യമായ ഫലം തരില്ല. ദൈവജ്ഞാനത്തിന്റെ വെളിച്ചത്തിൽ കടന്നുവരാത്തവരും അതിന് വഴങ്ങാത്തവരും നിഷ്ഫലന്മാരാണ്.

ഈജിപ്ഷ്യൻ രാജകുമാരിയോടൊത്തുള്ള മോശയുടെ ദീർഘമായ സഹവാസം അവനെയും ബഹുമാനിതനാക്കി. എന്നാൽ അവൻ തന്റെ യഥാർത്ഥമാതാവിങ്കലേക്ക് മടങ്ങി. രാജകുമാരിയുടെ പരിപാലനയിലായിരുന്നപ്പോഴും തന്റെ സ്വന്തം അമ്മയോടുള്ള ബന്ധത്തിൽ നിന്നകന്നിരുന്നില്ല. ജീവചരിത്രം രേഖപ്പെടുത്തുന്നത്പോലെ സ്വമാതാവിന്റെ പാൽ കുടിച്ചാണ് അവൻ വളർന്നത്. ഇത് അർത്ഥമാക്കുന്നതിങ്ങനെയാണ്, നാം പ്രാപഞ്ചിക വിജ്ഞാനവുമായി ഇടപഴകുന്ന കാലത്തും സഭാമാതാവിന്റെ സ്തന്യം പാനം ചെയ്ത് പുഷ്ടിപ്രാപിക്കുന്നവരായിരിക്കണം. സഭയേകുന്ന പാൽ അതിന്റെ കൽപനകളും അനുഷ്ഠാനങ്ങളുമാണ്. ഇതുമൂലം ആത്മാവിന്റെ പരിപോഷണവും പക്വതയും സാധ്യമാകുന്നു. ഇപ്രകാരം ഉയർന്ന നിരപ്പിലേക്ക് കയറി നില്ക്കുന്നതിന് മാർഗ്ഗനിർദ്ദേശം ലഭിക്കുന്നു.

പ്രാപഞ്ചിക വിജ്ഞാനത്തിന്റെയും പിതാക്കന്മാരുടെ പ്രബോധനങ്ങളുടേയും മധ്യേ നിൽക്കുന്നവൻ തീർച്ചയായും രണ്ട് പ്രതിയോഗികളുടെ ഇടയിൽ തന്നെയാണ്. മിസ്രയീമ്യർ എബ്രായ ഉപദേശങ്ങളെ എതിർത്തു. ഇസ്രായേലിന്റെ ആരാധനാ ജീവിതത്തേക്കാളും പ്രബലമാണ് തന്റെതെന്ന സ്പർദ്ധയോടെ അവൻ കലഹ പ്രിയനാകുന്നു. പൂർവ്വികരായ പിതാക്കന്മാരുടെ വിശ്വാസത്തെ തള്ളിക്കളഞ്ഞ് എതിർപക്ഷം ചേർന്ന് അതിനെതിരായി പോരാടുന്നവരുമെന്ന വിധത്തിൽ വിശ്വാസ അന്ധത പിടിച്ചവരുടെ പ്രതീകമാണ് മിസ്രയീമ്യർ. അവർ പിതാക്കന്മാരുടെ പഠിപ്പിക്കലുകളെ അതിക്രമിക്കുന്നവരുമാകുന്നു. മറുവശത്ത് മോശയെപ്പോലെ അന്തസ്സും മഹത്വം കാത്തുസൂക്ഷിക്കുന്നവൻ സത്യ വിരുദ്ധമായി ഉയരുന്നതിനെ സ്വന്തം കൈയ്യാൽ തന്നെ നിഗ്രഹിക്കുന്നു. ...മിസ്രയീമ്യന്റേയും ഇസ്രായേൽക്കാരന്റെയും യുദ്ധം ഏറിയ അർത്ഥങ്ങളെ നൽകുന്നതാണ്. ഇത് അവിശ്വാസികൾ സത്യവിശ്വാസത്തിനെതിരെ നടത്തുന്ന പോരാട്ടമാണ്. ഭോഗാസക്തി ആത്മനിയന്ത്രണത്തിനെതിരായും അഹങ്കാരം വിനയത്തോടും നടത്തുന്ന സമരത്തെ കുറിക്കുന്നു...

**സ്വതന്ത്ര പരിഭാഷ : സഖേർ**

■

# ഭൂമി, പൂർണ്ണത നിവാസം

**ഡോ. ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത**
**(സഭാ പരിസ്ഥിതി കമ്മീഷൻ ഉപാദ്ധ്യക്ഷൻ)**




**1. ആമുഖം**

ജൂൺ അഞ്ച് ലോക പരിസ്ഥിതി ദിനം. 1972-ൽ സ്റ്റോക്ക് ഹോമിൽ കൂടിയ യുണൈറ്റഡ് നേഷൻസിന്റെ സമ്മേളനമാണ് പരിസ്ഥിതി ബോധവൽക്കരണത്തിനും സംരക്ഷണത്തിനുമായി എല്ലാവർഷവും ഈ ദിവസം പരിസ്ഥിതിദിനമായി പ്രഖ്യാപിച്ചത്. 38-ാം പരിസ്ഥിതി ദിനത്തിന്റെ പ്രധാന ചിന്താവിഷയം, 'Forests: Nature at your service' എന്നതാണ്. അനുബന്ധ ചിന്തകൾ കുറിക്കുന്നു.

**2. തെയോസെൻട്രിക്**

ആരാണ് പ്രകൃതിയുടെയും സൃഷ്ടിക്രമങ്ങളുടെയും ഉടയവൻ ? ആരാണ് ഇവ നിയന്ത്രിക്കുന്നത്? നാം ഇന്ന് പ്രാദേശിക-ആഗോളതലങ്ങളിൽ അനുഭവിക്കുന്ന പാരിസ്ഥിതിക പ്രശ്നങ്ങൾ എങ്ങനെ ഉണ്ടാകുന്നു.? ഈ ദൃശ കാര്യങ്ങളിൽ ക്രിസ്തീയസഭകളുടെ ഉത്തരവാദിത്വം എന്ത്? ഈ ചിന്തകൾക്ക് വ്യക്തമായ ദിശാബോധം നൽകുന്ന സൂചനകളാൽ വി.വേദപുസ്തകം സമ്പന്നമാണ്.

*'ഭൂമിയും അതിന്റെ പൂർണ്ണതയും ഭൂതലവും അതിലെ നിവാസികളും യഹോവയ്ക്കുള്ളതാകുന്നു'.*

*'സഹോദരന്മാർ ഒത്തൊരുമിച്ച് വസിക്കുന്നത് എത്ര സൗന്ദര്യവും ശുഭകരവുമാകുന്നു'.*

ഈ വാക്യങ്ങൾ വിശാലമായ അർത്ഥത്തിൽ സൃഷ്ടിക്രമങ്ങളിലുള്ള പാരസ്പര്യതയിലേക്ക് നമ്മുടെ ചിന്തയെ നയിക്കുന്നു. സഹോദരന്മാർ കേവലം മനുഷ്യതലത്തിൽ മാത്രമല്ല, സൃഷ്ടിക്രമങ്ങളിൽപ്പെടുന്ന സകല ജീവജാലങ്ങളും ഭൂമിയെന്ന ഈ തറവാട്ടിലെ ഗുണഭോക്താക്കളും, അവകാശികളും, പരസ്പരബന്ധത്തിൽ കഴിഞ്ഞു കൂടുന്ന സഹോദരന്മാരുമാണ്. മനുഷ്യനിൽ കേന്ദ്രീകൃതമായ (Anthropocentric)ദർശനങ്ങളും ദൈവശാസ്ത്രവുമാണ് പരിസ്ഥിതിശോഷണത്തിന്റെ വില്ലൻ. പൗരസ്ത്യദർശനങ്ങളും അനുബന്ധ ദൈവശാസ്ത്രവുമെല്ലാം സൃഷ്ടാവിൽ കേന്ദ്രീകൃതമായ (Theocentric/Creator-Centric) ചിന്താധാരയിലാണ് എന്നും എക്കാലത്തും നിലകൊള്ളുന്നത്. പ്രകൃതി നിർവ്വഹണവും നിയന്ത്രണവും (Eco-management) എന്ന പാശ്ചാത്യചിന്താഗതിക്ക് വിരുദ്ധമായി, പങ്കു വെയ്ക്കുന്ന; കരുതുന്ന (Participation/Sharing) സഹജീവനത്തിന്റെ താളാത്മകതയിൽ ഉറച്ചു നിൽക്കുന്നതാണ് പൗരസ്ത്യചിന്താധാരാ പ്രകൃതിയുടെ ഉടയവൻ ദൈവമാണെന്നും, അതിനാൽ പ്രകൃതിശക്തികളെ ദൈവമായി കണ്ട് ആരാധിക്കണമെന്നുള്ള ആദിമനുഷ്യന്റെ സമീപനം, പ്രകൃതിശക്തികളെ ഭയന്നിട്ടാണെങ്കിൽ പോലും പ്രകൃതിയുടെ സന്തുലിനാവസ്ഥ നിലനിർത്തുവാൻ ഉപകരിച്ചു.

പാശ്ചാത്യവിജ്ഞാന വിപ്ലവത്തിലൂടെ (Knowledge evolution/explosion) ഭൂമിയുടെയും സൃഷ്ടിക്രമങ്ങളുടെയും ഉടമസ്ഥത കയ്യേറിയമനുഷ്യൻ, സ്വാർത്ഥതക്കായി അതിനെ കാലാകാലങ്ങളിൽ ചൂഷണവിധേയമാക്കി. "ഭൂമി പൊടുന്നനെ പൊട്ടുന്നു, കിറുകിറെ കീറുന്നു, കിടുകിടെ കിടുങ്ങുന്നു,

മത്തനെ പോലെ ചാഞ്ചാടുന്നു, കാവൽമാടം പോലെ ആടുന്നു" (യെശയ്യാ. 24:19-20).

**Policy decisions and projects**

കാലാകാലങ്ങളായി ചൂഷണ സ്വാർത്ഥതാദർശനങ്ങളിലൂടെ മനുഷ്യനെടുത്ത തീരുമാനങ്ങളും പദ്ധതികളുമാണ് ഇന്നുണ്ടായിരിക്കുന്ന പരിസ്ഥിതിപ്രശ്നങ്ങളുടെ അടിവേരുകൾ. ഇവകളാവട്ടെ പതനത്തോടെ ഏദൻ തോട്ടത്തിൽ നിന്നും തുടങ്ങിയ മൂന്ന് കുയുക്തികളാണ് (1) ഒടുങ്ങാത്ത ആർത്തിയും സ്വാർത്ഥതയും (Greed and selfishness) 2. അടിച്ചമർത്താനുള്ള പ്രവണത(will for dominion) 3. ആന്തരിക ഭയം (Internal negative fear). നന്മയുടെ മൂല്യങ്ങളായ വിധേയത്വം, വിശ്വസ്തത, ഭയരാഹിത്യം, പങ്കാളിത്തം എന്നിത്യാദി കാര്യങ്ങൾക്ക് പകരം തിന്മയുടെ കണങ്ങൾ മനുഷ്യനെ ആർജ്ജന- ഉപഭോഗ സംസ്ക്കാരത്തിലേക്കും, സകലത്തേയും അടിച്ചമർത്തി ഭരിക്കുന്ന കോളനിവൽക്കരണത്തിലേക്കും, കച്ചവട സംസ്ക്കാരത്തിന്റെ ആഗോളവൽക്കരണത്തിലേക്കും, ഭീകരതയുടെ കൂരിരുട്ടിലേക്കും നയിച്ചു. പ്രകൃതിയുടെ വികാരിയായി ഇരുന്ന് പരിരക്ഷിക്കേണ്ടവൻ അന്തകനായി മാറി. നല്ലത് എന്നുദൈവം കണ്ട പ്രകൃതിയും ദൈവത്തിന്റെ രൂപത്തിലും ഛായയിലും സൃഷ്ടിക്കപ്പെട്ട മനുഷ്യനും ഐക്യപ്പെട്ട് പാരസ്പര്യത്തിൽ കഴിയുന്ന ഭൗമ പറുദീസയാണ് ദൈവോദ്ദേശം. നാം ഇന്നു കാണുന്ന പ്രകൃതി തന്നെ നല്ലത് എന്ന് ദൈവം കണ്ട പ്രകൃതിയില്ല. മറിച്ച് സ്വാർത്ഥത ഉൾക്കൊണ്ട മനുഷ്യന്റെ സംസ്കൃതിയും ചേർന്ന യാന്ത്രികത്വമുള്ള പ്രകൃതിയാണ്. അതുകൊണ്ടാണ് പൗരസ്ത്യ ചിന്താധാരയിൽ 'പ്രകൃതി' എന്നതിനേക്കാൾ 'സൃഷ്ടി' സങ്കല്പത്തിന് ഊന്നൽ കൊടുക്കുന്ന 'സൃഷ്ടിക്രമങ്ങൾ' എന്ന പദത്തിനാണ് കൂടുതൽ പ്രസക്തി. ചുരുക്കത്തിൽ നാം അനുഭവിക്കുന്ന പരിസ്ഥിതി പ്രശ്നങ്ങൾക്ക് പരിഹാരം കാണുന്ന സെക്കുലർ രീതിയേക്കാൾ, മനുഷ്യനിലേക്ക് കടന്ന തെറ്റായ ചിന്തകൾക്ക് ചികിത്സ കൊടുക്കുന്ന ആത്മീയ ദർശനമാണ് ഉത്തമം.

**മനുഷ്യാവതാരത്തിന്റെ പിന്തുടർച്ച**

'മണ്ണിന്റെ മക്കളെ വിണ്ണിന്റെ മക്കാളാക്കി തീർക്കുവാൻ വിണ്ണിന്റെ നാഥൻ മണ്ണിലേക്കിറങ്ങി' എന്ന പൗരസ്ത്യ ദർശനം മനുഷ്യനിൽ മാത്രം പരിമിതിപ്പെടുത്തുവാൻ പാടില്ല. മണ്ണിന്റെയും മനുഷ്യനുൾപ്പെട്ട സകല സൃഷ്ടിക്രമങ്ങളുടെയും നവീകരണവും ആദിശ്രേഷ്ഠതയിലേക്കുള്ള മടങ്ങിപ്പോക്കും മനുഷ്യാവതാര രഹസ്യത്തിന്റെ കാതലാണ്. സഭ മനുഷ്യാവതാരത്തിന്റെ തുടർച്ചയും വികസനവുമാണ് (church is the extention of Incarnation of christ). പ്രകൃതി സംരക്ഷണവും പരിസ്ഥിതി പ്രവർത്തനങ്ങളും കൂടെ സഭയുടെ ദൗത്യ നിർവ്വഹണത്തിന് ഉൾപ്പെടുമ്പോഴാണ് മനുഷ്യാവതാരത്തിന്റെ തുടർച്ച എന്ന ആശയത്തിന് നിറഞ്ഞ അർത്ഥവും പ്രസക്തിയും കൈവരിക്കുന്നത്. സഭയുടെ പരിസ്ഥിതി കമ്മീഷന്റെ പ്രവർത്തനവും അനുബന്ധപരിപാടികളും. ഇടവക-ഭദ്രാസന-സഭാതലങ്ങളിൽ തുടങ്ങുവാനും പ്രചരിപ്പിക്കുവാനും കമ്മീഷൻ ആഗ്രഹിക്കുന്നു. ആഗോളതലത്തിൽ ഈ വർഷത്തെ ചിന്താവിഷയമായി 'വനങ്ങൾ: പ്രകൃതി നിങ്ങളുടെ സേവനത്തിൽ ' എന്നതാണ്. ചില നിർദേശങ്ങൾ.

**1. ഹരിതവത്ക്കരണവും, വനവത്ക്കരണവും**

ഔഷധസിദ്ധികൾ ഉള്ളതും, സ്ഥായിയായി ഗുണങ്ങളും ഉള്ളവ നമ്മുടെ ചുറ്റുപാടിലും, ദേവാലയ പരിസരങ്ങളിലും വച്ചുപിടിപ്പിക്കുവാനും പരിരക്ഷിക്കുവാനും ശ്രദ്ധിക്കുക.

**2. ജീവജാലങ്ങളുടെ സംരക്ഷണം**

സൂക്ഷ്മമായതുമുതൽ സ്ഥൂലമായതുവരെ പരിചയപ്പെടുവാനും അവയുടെ സാധാരണ ജീവിതത്തിന് തടസ്സമാകാതെ സംരക്ഷണവും കരുതലും ഉറപ്പാക്കാനും ശ്രമിക്കുക.

**3. ഹരിത പ്രവർത്തനങ്ങളെ ആദരിക്കൽ**

Awards/Recognition ആദിയായവ പരിസ്ഥിത- സഹൃദയ(eco-friendly)പള്ളികൾ, വീടുകൾ, സ്ഥാപനങ്ങൾ എന്നിവക്കു നൽകി പ്രോത്സാഹിപ്പിക്കുക.

**4. പരിസ്ഥിതി ബോധവൽക്കരണം**

പരിസ്ഥിതിയും അതിന്റെ സംരക്ഷണവും നമ്മുടെ ആരാധന, വിശ്വാസം വേദപുസ്തകം എന്നിവയുമായി ബന്ധപ്പെടുത്തി ചർച്ചാ/ പഠന ക്ലാസ്സുകൾ സംഘടിപ്പിക്കുക.

**5. പരിസര ശുചിത്വം**

നമ്മുടെ ഇടവകകൾ വെടിപ്പും വൃത്തിയുള്ള ഹരിതവളപ്പും പച്ചപിടിച്ച (eco- campus) പരിസരവും ആക്കിത്തീർക്കുക.

**6. ഹരിത-സൗഹൃദ ആഘോഷങ്ങൾ**

വിവാഹം, ശവസംസ്ക്കാരം, പെരുനാളുകൾ ആദിയായവ പരിസ്ഥിതി സൗഹൃദമായ ആഘോഷങ്ങളും, പെരുനാളുകളും കൂദാശകളുമാക്കുക (eco-friendly sacranmets, festivels and celebrations).

**7. ജൈവകൃഷി**

ജൈവകൃഷി പ്രോത്സാഹിപ്പിക്കുക, ചുരുങ്ങിയ പക്ഷം അടുക്കളത്തോട്ടമെങ്കിലും ഗാർഹിക, ഇടവക തലത്തിൽ ചെയ്യുവാൻ പ്രോത്സാഹിപ്പിക്കുന്ന കർമ്മ പരിപാടികൾ ചെയ്യുക (വിത്തുകൾ സംഭാവന ചെയ്യുവാനുള്ള നടപടി എങ്കിലും എടുക്കുക).

**8. മഴവെള്ള സംഭരണവും, ആഗിരണവും**

മഴവെള്ള സംഭരണം പ്രോത്സാഹിപ്പിക്കുക. ഒപ്പം നമ്മുടെ മുറ്റത്തും പരിസരത്തും മഴവെള്ളം ഭൂമിയിലേയ്ക്ക് ഊർന്നി ഊന്നിറങ്ങാൻ (recharg in the earth)അനുവദിക്കുക.

**9. ലളിത ജീവിതം**

ഊർജ്ജം മിതമായി ഉപയോഗിക്കുക. Compact Fluorecent സോളാർ വിളക്കുകളും മറ്റും ഉപയോഗിക്കുവാൻ പരമാവധി ശ്രമിക്കുന്നതോടൊപ്പം വളരുന്ന തലമുറയെ ആരോഗ്യകരമായും ലളിതമായും ജീവിക്കുവാൻ പരിശീലിപ്പിക്കുക. ഉപഭോഗ ദർശനമാണ് ഇന്നുള്ള എല്ലാ പ്രശ്നങ്ങളുടെയും അടിവേര് ഓർക്കുക, ഉപയോഗത്തിൽ 'യോഗിത്വം' ഉണ്ട്, ഉപഭോഗത്തിൽ ഭോഗിത്വം ഉണ്ട്.

**10. പ്ലാസ്റ്റിക് നിരോധനം**

പ്ലാസ്റ്റിക് carry bag കളുടെ ഉപയോഗം തീർത്തും ഉപേക്ഷിച്ച് ചണ/ പേപ്പർ bag കളുടെ ഉപയോഗത്തിനു വേണ്ടി ബോധവൽക്കരണം നടത്തുക.

■




# മലങ്കരസഭ പദപ്രശ്നം




| | | | | | | |
|---|---|---|---|---|---|---|
| 1 | | 2 | | 3 | | 4 |
| | ■ | | ■ | | 5 | |
| ■ | 6 | | 7 | | | |
| 8 | | 9 | | | 10 | |
| 11 | | | | | | 12 |
| | 13 | 14 | | | | |
| 15 | | 16 | | | | |

## വലത്തോട്ട്

1. ഏലിയുടെ പൗത്രൻ (4)
3. ക്രിസ്തു തെരഞ്ഞെടുത്ത 70 പേരിൽ ഒരാൾ, എഡേസ്സാ യിലെ ആദ്യ സുവിശേഷകൻ (3)
5. ധൂപം എന്നർത്ഥം വരുന്ന സുറിയാനി പദം സെദ്റായ്ക്കു ശേഷം ഈ പ്രാർത്ഥന കാണുന്നു (2)
7. വാഴ്ത്തപ്പെട്ട അപ്പം എന്നർത്ഥം വരുന്ന സുറിയാനി പദം. വി. കുർബ്ബാനയ്ക്ക് തയ്യാറാക്കുന്ന അപ്പമായ അമീറ കുർബ്ബാ നയ്ക്ക് ഉപയോഗിക്കാതെ ശേഷിക്കുന്നത് വാഴ്ത്തി ജന ത്തിന് നല്കുന്ന പതിവുണ്ടായിരുന്നു. ഇത് ഇപ്പോൾ ശുശ്രൂ ഷകർക്ക് മാത്രം നല്കുന്ന രീതിയാണ് കാണുന്നത്. (4)
8. ബാബേൽ രാജാവായ നെബുഖദ്നേസർ ബാബേലിലേക്ക് കൊണ്ടു പോയിരുന്ന പ്രവാസികളിൽ നിന്നും യരുശലേമി ലേക്കും, ഹൂദ്യയിലേക്കും തിരികെ വന്ന സംസ്ഥാന വാസി കളിൽ ശലോമോന്റെ ദാസരുടെ മക്കൾക്കു മുമ്പായി പറ ഞ്ഞിരിക്കുന്ന മക്കളുടെ പിതാവ് (2)
9. മിസ്രയീമിൽ നിന്നും യിസ്രായേലിലേക്ക് നയിച്ച് മോശയും ജനവും വിടുവിക്കപ്പെട്ടത് 10........കൾക്ക് ഒടുവിലാണ്.
10. യഹോവയുടെ ഒരു ദൂതൻ ഗിൽഗാലിൽ നിന്നും പറന്നു വന്നു പറഞ്ഞതായി കാണുന്ന സ്ഥലം (ന്യായാധിപന്മാർ)
11. ഭദ്രാസന ഭരണം നല്കുന്ന മേൽപട്ടക്കാരന് സഭയുടെ പ്രധാന മേലധ്യക്ഷൻ നല്കുന്ന അധികാര പത്രം (4)
13. ശേമിന്റെ പൗത്രൻ, ഇപ്രകാരം ഒരു സ്ഥലവും പഴയനിയമ ത്തിലുണ്ട്.
15. ഒരു ആഭരണം. ദാവീദിന്റെ അടുക്കൽ വന്ന അമാലൊക്യൻ ശൗലിന്റെ ഭുജത്തിൽ നിന്നും ഈ ആഭരണം കൊണ്ടുവ ന്നിരുന്നു. (3)
16. ചിറ്റാസ്യയിൽ ജനിച്ച ഇദ്ദേഹം പൗലോസിന്റെ റോമിലേ ക്കുള്ള അവസാന യാത്രയിൽ കൂടെ ഉണ്ടായിരുന്നു (4)

## താഴോട്ട്

1. ദൈവം എന്നർത്ഥമുള്ള ഏലോഹിം എന്ന വാക്കിന്റെ ചുരുക്ക രൂപം (2)
2. രൂബേന്റെ മകൻ. യഹൂദാ ഗോത്രത്തിന് കുടുംബമായി കിട്ടിയ ഓഹരിയിൽ കിഴക്കേ അതിർ ഇദ്ദേഹത്തിന്റെ കല്ലു വരെ കയറിച്ചെല്ലുന്നുവെന്ന് പറഞ്ഞിരിക്കുന്നു.
3. എല്ലാ പ്രാർത്ഥനകളുടെയും സമാപന പ്രാർത്ഥനയ്ക്ക് പറ യുന്ന പേര് (5)
4. മോശെയുടെ അമ്മായിപ്പൻ. ഇദ്ദേഹം സീനായ് ദേശക്കാര നായിരുന്നു (2)
5. സുറിയാനി ഗീതങ്ങളിൽ ഒന്നിന്റെ തലക്കെട്ട്. പിന്നടി എന്നാ ണർത്ഥം (3)
6. ആദിയിൽ ദൈവം സൃഷ്ടിച്ചതിൽ ഒന്ന് (2)
7. ഉപവാസത്തിനായി സഭ ക്രമീകരിച്ചിരിക്കുന്ന ഒരു ദിവസം(3)
8. മലങ്കരസഭയുടെ കാതോലിക്കേറ്റിന്റെ.......... ദേവലോകം അര മനയാണ്.
9. റോമാ ചക്രവർത്തിയായിരുന്ന മാക്സിമിയന്റെ കാലത്ത് 303 A.D. 303-ൽ രക്തസാക്ഷിയായ പട്ടാളക്കാരനായ ഒരു വിശു ദ്ധൻ (3)
10. ബെന്യാമീൻ ഗോത്രനാട്ടിൽ മിക്മാസ് എന്ന താഴ്വരയുടെ തെക്കേ അറ്റത്തുള്ള കിഴുക്കാംതൂക്കായ ഒരു മല (3)
12. പുതിയത് എന്നർത്ഥം വരുന്ന ഒരു ഇംഗ്ലീഷ് പദം. സന്യാ സാശ്രമങ്ങളിൽ ചേരുന്നയാൾക്ക് ആദ്യമായി നല്കുന്ന സ്ഥാനം. (3)
13. വസ്ത്രം നെയ്യുന്നതിന് പാവിന്റെ കൂടെയുള്ളത് (ലേവ്യ പുസ്തകം) (2)
14. വലിയ നോമ്പിന്റെ മദ്ധ്യദിവസത്തിന്..............നോമ്പേന്ന് പറ യുന്നു (2)

**ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം**
**പദപ്രശ്നം,**
**മലങ്കരസഭ മാസിക**
**കാതോലിക്കേറ്റ് അരമന, ദേവലോകം, കോട്ടയം-38**

*ഉത്തരങ്ങൾ അയയ്ക്കേണ്ട*
*അവസാന തീയതി : 10-05-2011*

## പദപ്രശ്നം-23, ശരിയുത്തരമയച്ചവർ

**വിജയി:- ലാലി തങ്കച്ചൻ, ആയൂർ**

*ശരിയുത്തരം അയച്ചവരുടെ എണ്ണം വളരെ കൂടുതലായതി നാൽ പ്രസിദ്ധീകരിക്കാൻ സ്ഥലപരിമിതി മൂലം കഴിയുന്നില്ല. സദയം സഹകരിക്കുക.*
*- എഡിറ്റർ*

**പദപ്രശ്നം-23-ശരിയുത്തരം**

| | | | | | | |
|---|---|---|---|---|---|---|
| 1 പീ | ലാ | 2 സ | ൻ | സ | ന്ന | 3 കോ |
| ല | 4 ക | ല്ലാ | യി | 5 ഉ | 6 മാ | റി |
| 7 ക് | നാ | യി | ഞ്ഞാ | മ്മ | ൻ | ക്കാ |
| 8 സീ | നൃ | ൻ | ■ | ■ | 9 കാ | പ്പ |
| നോ | 10 സ്ത്രീ | 11 മു | ■ | 12 സാ | ■ | 13 അ |
| 14 സ് | ക | റി | 15 യ | ദീ | 16 ത | പ്പി |
| ■ | ശ് | വ്വ് | 17 വ | ക്കോ | ളം | യ |

(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫാ. തോമസ് മാത്യു, കൊട്ടാരക്കര ഫോൺ: 9847555113)

## BRIDE GROOM WANTED

Orthodox parents hailing from central Travancore invite suitable proposals for their daughter 23/163, MSc, B.Ed. from parents of qualified and God fearing boys.

***Contact No.***
**9447087024,**
**9495765569**

## BRIDE WANTED

ഓർത്തഡോക്സ് യുവാവ് 29, 174 cm. MA Economics / കേരളത്തിലെ പ്രമുഖ ധനകാര്യ സ്ഥാപനത്തിൽ മാനേജർ, സാധാരണ കുടുംബം ദൈവഭയമുള്ള യുവതികളുടെ മാതാപിതാക്കളിൽ നിന്ന് ആലോചനകൾ ക്ഷണിക്കുന്നു. Degree/PG & above. ജോലിയുള്ളവർക്ക് മുൻഗണന.

***Contact No.***
**9605689689** (Time 8.30 pm to 10 pm)

## BRIDE GROOM WANTED

Orthodox Girl, Fair 26/5'3" M.Tech (Bio-Tech) employed in Pune seeks suitable alliances

***Contact :***
**0487-2444787**
**09322304831**

## BRIDE WANTED

ഓർത്തഡോക്സ് യുവാവ് വയസ്സ് 33, 5'9", ഇടത്തരം കുടുംബം. കോട്ടയം ജില്ലയിൽ പ്രൈവറ്റ് കമ്പനിയിൽ ജോലി.

***Contact No.***
**0481-2517257**

## BRIDE GROOM WANTED

Orthodox parents from Kollam Dist. invite proposal for their daughter employed 26, 159 cm, fare post graduate Engineer (M.Tech) hailing from middle class family seeking suitable alliance.

***Contact :***
**0474-2419204**
**8089996219**

## II[ND] Death Anniversary
30-05-2011



**KOVILPARAMBIL HOUSE**
**THEVERA P.O.,**
**KONTHURUTHY**

**P.K. CHACKO**

## II[ND] Death Anniversary
14-06-2011



**Mrs. RAICHEL VARUGHESE**

**PAREL HOUSE, MALLAPPALLY**

"നിന്റെ മഹത്വമുദിക്കുന്നാൾ
നിൽക്കണമിവൾ വലഭാഗത്തിൽ"

എന്ന് ദുഃഖാർത്തരായ

**P.T. Varughese & Children**

# ഐക്യം
# കാലഘട്ടത്തിന്റെ അനിവാര്യത


റൈറ്റ് റവ. തോമസ് കെ. ഉമ്മൻ
(ബിഷപ്പ് സി.എസ്.ഐ. മദ്ധ്യകേരള മഹായിടവക)

സി. എസ്. ഐ. മദ്ധ്യകേരള മഹായിടവകയും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയും തമ്മിലുള്ള ബന്ധം വളരെ ആഴമുള്ളതും ചിരകാലമായി നിലനിന്നു പോരുന്നതുമാണ്. ഇരുസഭകളുടെയും മേലദ്ധ്യക്ഷന്മാർ എല്ലാക്കാലത്തും വ്യക്തിപരമായി ഉറ്റബന്ധം പുലർത്തിപോന്നവരാണ് എന്നുള്ള വസ്തുത ചാരിതാർത്ഥ്യജനകമാണ്.

സഭകളുടെ വിശ്വാസസംഹിതയിലും ആചാരരീതികളിലും വ്യത്യാസങ്ങൾ നിലനിൽക്കുന്നുണ്ടെങ്കിലും യേശുക്രിസ്തുവിൽ അടിസ്ഥാനമിട്ട് പല മേഖലകളിലും യോജിച്ച് പ്രവർത്തിക്കുവാൻ ഇടയാകുന്നുണ്ടെന്നുള്ള സത്യം സന്തോഷപ്രദമാണ്. കർത്താവായ യേശുക്രിസ്തുവിന്റെ മഹാപൗരോഹിത്യ പ്രാർത്ഥനയിൽ അടങ്ങിയിരിക്കുന്ന "അവർ എല്ലാവരും ഒന്നാകേണ്ടതിനു ..." എന്ന അപേക്ഷയിൽ അടിസ്ഥാനമിട്ടിരിക്കുന്ന ചർച്ച് ഓഫ് സൗത്ത് ഇൻഡ്യയിലെ 22 മഹായിടവകകളിൽ ഒന്നായ മദ്ധ്യകേരള മഹായിടവകയ്ക്ക് ഓർത്തഡോക്സ് സഭയുമായുള്ള കൂട്ടായ്മ എന്നും പ്രചോദനം പകരുന്നതാണ്.

മഹായിടവക ബിഷപ്പായി നിയോഗം ഏറ്റെടുത്തതു മുതൽ ഓർത്തഡോക്സ് സഭ നല്കി വരുന്ന പിന്തുണ വളരെ പ്രോത്സാഹനജനകമാണ്. വലിയ കാതോലിക്കാ ബാവായോടും, പരിശുദ്ധ കാതോലിക്ക ബാവായോടും അഭിവന്ദ്യരായ മെത്രാപ്പോലീത്തന്മാരോടും ബഹുമാന്യരായ വൈദീകരോടും, സഭയുടെ ഔദ്യോഗിക ഭാരവാഹികളോടുമൊപ്പം വിരുന്നു സൽക്കാരത്തിൽ കുടുംബമായി എനിക്ക് പങ്കെടുക്കുവാൻ ഇടയായത് സി. എസ്. ഐ. മദ്ധ്യകേരള മഹായിടവകയ്ക്കു ലഭിച്ച വലിയ അംഗീകാരമായി ഞാൻ മനസ്സിലാക്കുന്നു. എന്റെ സഹധർമ്മിണിയാൽ ഓർത്തഡോക്സ് സഭയുടെ വിവാഹസഹായനിധി ഉദ്ഘാടനം ചെയ്യുവാൻ ഇടയായതും ഞങ്ങൾക്കു ലഭിച്ച വലിയ അംഗീകാരമായി കരുതുന്നു. എന്റെ സ്വദേശമായ തലവടിയിൽ സ്ഥിതി ചെയ്യുന്ന സെന്റ് തോമസ് ഓർത്തഡോക്സ് സഭയുടെ (കുഴിപ്പള്ളി) തൃതീയ ജൂബിലിയോട് അനുബന്ധിച്ച് നടത്തപ്പെട്ട പൊതുസമ്മേളനം ഉദ്ഘാടനം ചെയ്യുവാൻ ക്ഷണിക്കപ്പെട്ടത് വലിയ ഒരു അനുഭവമായിരുന്നു. അഭിവന്ദ്യരായ യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഗീവർഗ്ഗീസ് മാർ യൂലിയോസ് എന്നീ മെത്രാപ്പോലീത്തന്മാരോടു കൂടെ സ്വീകരണം ഏറ്റുവാങ്ങുവാനും ഹംസരഥത്തിൽ യാത്രചെയ്യുവാൻ ഇടയായതും ജീവിതത്തിലെ പ്രത്യേകമായ ഒരു അനുഭവമായിരുന്നു. പരുമലയിൽ നടക്കുന്ന അഖില മലങ്കര വൈദിക സമ്മേളനത്തെ അഭിസംബോധന ചെയ്യുവാനായി ക്ഷണം ലഭിച്ചതും വലിയ പദവിയായി ഞാൻ കാണുന്നു.

എക്യുമെനിസം എന്ന വാക്ക് ഇപ്പോൾ നമുക്ക് സുപരിചിതമാണ്. ഒരു കുടക്കീഴിൽ ഐക്യത്തോടെ വസിക്കുന്ന അനുഭവമാണ് അത് നമ്മെ ഓർമ്മപ്പെടുത്തുന്നത്. ആരാധനാരീതികളിലും ആചാരങ്ങളിലും ഐക്യപ്പെടുവാൻ ഇനിയും ധാരാളം ചർച്ചകളും പഠനങ്ങളും തുറന്ന സമീപനങ്ങളും വേണമെന്നിരിക്കേ, സാമൂഹ്യപ്രതിബദ്ധതയിലും, അവസ്ഥകളോടുള്ള പ്രതികരണങ്ങളിലും, നന്മയുടെ വ്യാപനത്തിലും, ദൈവരാജ്യ നിർമ്മിതിയിലും യോജിച്ച് പ്രവർത്തിക്കുവാനുള്ള വേദികൾ ഇരുസഭകൾക്കും ഉണ്ടെന്നുള്ള അഭിപ്രായമാണ് എനിക്കുള്ളത്.

സഭകൾ യോജിച്ച് പ്രവർത്തിക്കുന്ന ഒരു മേഖലയാണ് നിലയ്ക്കൽ എക്യുമെനിക്കൽ പ്രസ്ഥാനം. ഒരു സമയത്ത് ക്രൈസ്തവ സാക്ഷ്യത്തിന് എതിരായി ചില ശക്തികൾ പ്രവർത്തനങ്ങൾ ആരംഭിച്ചപ്പോൾ, അതിനോട് ഏകമന സ്സോടെ സഭകൾ സൗമ്യമായി പ്രതികരിച്ചതിന്റെ ഫല മായി രൂപമെടുത്ത പ്രസ്ഥാനമാണ് നിലയ്ക്കൽ എക്യു മെനിക്കൽ ട്രസ്റ്റ്. ഇരുസഭകളും മറ്റ് സഭകളോട് ചേർന്ന് അന്നുമുതൽ ഇന്നുവരെയും യോജിച്ച് പ്രവർത്തിച്ചുവരുന്നു.

മദ്യവർജ്ജനപ്രസ്ഥാനം മറ്റൊരു മേഖലയാണ്. ഓർത്ത ഡോക്സ് സഭയുടെ കരുത്തനായ വക്താവായിരുന്നു ബഹുമാനപ്പെട്ട പി. സി. യോഹന്നാൻ റമ്പാച്ചൻ. ക്രിയാ ത്മകമായ നിർദ്ദേശങ്ങളും, ഉണർവ്വും ഓജസ്സും പകരുന്ന പ്രവർത്തനരീതികളും എല്ലാം അദ്ദേഹത്തിന് സ്വതസിദ്ധമായിരുന്നു. ഇന്ന് മദ്യവർജ്ജനപ്രസ്ഥാന ത്തിന്റെ ആവശ്യവും പ്രവർത്തനങ്ങളുടെ വിപുലീകര ണവും വളരെ അനിവാര്യമായിരിക്കുന്നു. മദ്യപാനികളുടെ ഭവനങ്ങളിൽ കഴിയുന്ന സഹോദരിമാരുടെയും കുഞ്ഞുങ്ങ ളുടെയും നിരാശ്രയത്വത്തിനും നിശ്വാസങ്ങൾക്കും നിസ്സ ഹായതയ്ക്കും മുമ്പിൽ അന്ധ-ബധിര-മൂക ഭാവങ്ങൾ കൈക്കൊള്ളുവാൻ ദൈവാശ്രയമുള്ള സഭാമക്കൾക്കു സാദ്ധ്യമല്ല. കൂടുതൽ കരുതലോടെ ഈ സാമൂഹിക വിപത്തിനെ നാം ഒത്തുചേർന്ന് ഫലകരമായി നേരിടേ ണ്ടതുണ്ട്. അതിനായി ഏവരേയും ആഹ്വാനം ചെയ്യുന്ന തിൽ എനിക്ക് സന്തോഷമുണ്ട്.

സർവ്വശക്തനായ ദൈവം ക്രിസ്തുവിലൂടെ നമുക്ക് വാഗ്ദത്തം ചെയ്തിട്ടുള്ള ജീവന്റെ സമൃദ്ധി സമൂഹത്തിന് പകരുവാൻ വിശ്വാസികൾക്ക് ബാദ്ധ്യതയുണ്ട്. ദൈവം നൽകിയിട്ടുള്ള അനുഗ്രഹങ്ങളേയും അവസരങ്ങളേയും ശരിയായി വിനിയോഗിക്കുമ്പോൾ സമൂഹത്തിൽ നില നിൽക്കുന്ന ദുഃസ്ഥിതികൾക്ക് മാറ്റം സംഭവിക്കും എന്നത് സുനിശ്ചിതമാണ്. വ്യക്തമായി ദുഃസ്ഥിതികളെ മനസ്സി ലാക്കുകയും പ്രതികരിക്കുകയും ചെയ്യേണ്ടത് ക്രൈസ്തവ ധർമ്മമാണ്. വർദ്ധിച്ചുവരുന്ന ആത്മഹത്യ കൾ, വിവാഹധൂർത്ത്, സ്ത്രീധനം, ലൈംഗീക അരാജ കത്വം, വിവാഹമോചനം, പൊതുവായി ലാഭേച്ഛ മൂലം ഉളവാകുന്ന സാമൂഹിക ക്രമരാഹിത്യം, മൂല്യാധിഷ്ഠിത വിദ്യാഭ്യാസം നൽകുന്നതിന്റെ പ്രസക്തി, ക്ഷേമകരമായും ക്രിയാത്മകമായുമുള്ള രാഷ്ട്രീയ ചിന്താധാര വളരേണ്ട ആവശ്യം, ഇളംതലമുറയിൽ സേവനസന്നദ്ധത വളർത്തു വാനുള്ള ഉപാധികൾ, പരിസ്ഥിതിയുടെ അസന്തുലിതാ വസ്ഥ ഇങ്ങനെ അനേക രംഗങ്ങളിൽ സഭകൾ തമ്മിൽ കൈകോർത്ത് പ്രവർത്തിക്കുവാൻ ഇടവരുന്നത് സമൂഹ ത്തിന്റെ ധന്യതയ്ക്കു മാറ്റുകൂട്ടും.

ആചാരാനുഷ്ഠാനങ്ങളെ വിലമതിക്കുമ്പോൾ തന്നെ പര സ്പര ബഹുമാനത്തോടും പരസ്പര സഹകരണ ത്തോടും കൂടെ കൂടുതലായി വർത്തിക്കുവാൻ ഇരുസഭ കൾക്കും ഇടയാകട്ടെയെന്ന് ആത്മാർത്ഥമായി ആഗ്രഹി ക്കുന്നു.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ നാനാ വിധമായ പ്രവർത്തനങ്ങൾക്ക് എല്ലാവിധമായ ഭാവുക ങ്ങളും നേരുന്നു. ■



നമ്മി

കാർട്ടൂണിസ്റ്റ് സി.ജെ. യേസുദാസൻ



# വരയും ചിരിയും

**മലയാള സിനിമയിലെ അറിയപ്പെടുന്ന സ്ക്രിപ്റ്റ് റൈട്ടറായ ഇദ്ദേഹം കേരളാ കാർട്ടൂൺ അക്കാദമിയുടെ സ്ഥാപക ചെയർമാനും രണ്ടു തവണ കേരള ലളിത കലാ അക്കാദമി ചെർമാനുമായിരുന്നു.**

കാർട്ടൂൺ ചിരിയും ചിന്തയുമുണർത്തുന്നതാണ് സാമൂഹിക വികലതകളെ തുറന്നു കാട്ടാനും, തിരുത്തൽ ശക്തിയായി മാറാനും കാർട്ടൂണുകൾക്ക് കരുത്തുണ്ട്. കാർട്ടൂണുകളുടെ ലോകത്തെ അതികായനാണ് മലങ്കരസഭാംഗമായ കാർട്ടൂണിസ്റ്റ് സി.ജെ. യേശുദാസൻ.

1938 ജൂൺ 12-ന് മാവേലിക്കരയിലായിരുന്നു ചക്കാലേത്ത് ജോൺ യേശുദാസൻ എന്ന സി.ജെ. യേശുദാസന്റെ ജനനം. ഗവൺമെന്റുദ്യോഗസ്ഥനായ ജോൺ മത്തായിയും, മറിയാമ്മയുമായിരുന്നു മാതാപിതാക്കൾ. കറ്റാനം വലിയ പള്ളിയിലായിരുന്നു മാമോദീസാ. മുതിരുമ്പോൾ ഒരു വൈദികനാകും എന്നു കരുതിയാണ് യേശുദാസൻ എന്ന പേര് മാതാപിതാക്കൾ ഇദ്ദേഹത്തിനു നൽകിയത്. എന്നാൽ എൻജിനിയറാകാനായിരുന്നു യേശുദാസന്റെ മനോഹിതം ഒടുവിൽ ആകസ്മികമായി കാർട്ടൂണുകളുടെ ലോകത്തെത്തുകയായിരുന്നു.

പ്രാഥമിക വിദ്യാഭ്യാസം ഭരണിക്കാവിലായിരുന്നു. തുടർന്ന് ഇടപ്പള്ളി ദേവൻകുളങ്ങര, കറ്റാനം എന്നിവിടങ്ങളിൽ ഹൈസ്ക്കൂൾ വിദ്യാഭ്യാസം നടത്തി. ഈ വിദ്യാലയങ്ങൾ യേശുദാസന്റെ സർഗ്ഗകലയെ വികസിപ്പിക്കുവാനുള്ള വേദികളായിരുന്നു. തുടർന്ന് 1953-ൽ പത്തനംതിട്ട കാതോലിക്കേറ്റ് കോളേജിൽ പഠിച്ച് ഗണിതശാസ്ത്രത്തിൽ ബിരുദം നേടി.ഉപരിപഠനത്തിനായി കാൺപൂർ ക്രൈസ്റ്റ് കോളേജിൽ പ്രവേശനം ലഭിച്ചെങ്കിലും ശ്രദ്ധ പൂർണ്ണമായും കാർട്ടൂണുകളിലേക്ക് തിരിയുകയായിരുന്നു.

1955-ൽ കോട്ടയത്തുനിന്നു പുറത്തിറങ്ങിയ 'അശോക' മാസികയിലാണ് ആദ്യത്തെ കാർട്ടൂൺ പ്രത്യക്ഷപ്പെട്ടത് 1960 മുതൽ ജനയുഗത്തിലൂടെ രാഷ്ട്രീയ കാർട്ടൂൺ രംഗത്തേക്കിറങ്ങി. കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ മുഖപത്രമായ ജനയുഗത്തിലൂടെ 'കിട്ടുമ്മാൻ' എന്ന പേരിൽ മലയാളത്തിലെ ആദ്യ കാർട്ടൂൺ സ്ഥിരം പംക്തി തുടങ്ങി. 1963-ൽ ഡൽഹിയിലെത്തി ശങ്കേഴ്സ് വീക്കിലിയിൽ കാർട്ടൂൺ വരയ്ക്കാൻ തുടങ്ങി. മടങ്ങിയെത്തി ബാലയുഗത്തിന്റെ എഡിറ്ററായി. 1985 മുതൽ 23 വർഷക്കാലം മലയാള മനോരമയിൽ സ്റ്റാഫ് കാർട്ടൂണിസ്റ്റായിരുന്നു. ഇപ്പോൾ ദേശാഭിമാനി പത്രത്തിൽ കാർട്ടൂണുകൾ വരയ്ക്കുന്നു.

മികച്ച രാഷ്ട്രീയ നിരീക്ഷകനും ഗ്രന്ഥകാരനും കൂടിയാണ് ഈ പ്രതിഭാശാലി. 'അണിയറ', 'പ്രഥമ ദൃഷ്ടി' 'പോസ്റ്റ്മോർട്ടം' തുടങ്ങിയവ ഇദ്ദേഹത്തിന്റെ രചനകളാണ്. വരകളിലെ നായനാർ എന്ന മുൻ മുഖ്യമന്ത്രി നായനാരെക്കുറിച്ചുള്ള കാർട്ടൂണുകളുടെ സമാഹാരം പ്രമുക്തി കർമ്മം ചെയ്തത് പ്രധാനമന്ത്രി ഡോ. മൻമോഹൻസിംഗായിരുന്നു. ഇപ്പോൾ കെ. കരുണാകരനെക്കുറിച്ചുള്ള കാർട്ടൂണുകളുടെ സമാഹാരം പുസ്തകരൂപത്തിൽ ഇറങ്ങുന്നതിന്റെ പണിപ്പുരയിലാണ്. മലയാള സിനിമയിലെ അറിയപ്പെടുന്ന സ്ക്രിപ്റ്റ് റൈട്ടറായ ഇദ്ദേഹം കേരളാ കാർട്ടൂൺ അക്കാദമിയുടെ സ്ഥാപക ചെയർമാനും രണ്ടു തവണ കേരള ലളിതകലാ അക്കാദമി ചെർമാനുമായിരുന്നു.

അനേക ബഹുമതികൾ ഈ പ്രതിഭാശാലിയെ അലങ്കരിച്ചിട്ടുണ്ട് കേസരി അവാർഡ് (1986) അന്തർദേശീയ പുരസ്ക്കാരം (2003) ബി.എം. ഗഫൂർ അവാർഡ് (2007) ഭീമാ ബാല സാഹിത്യ അവാർഡ് (2004) മികച്ച കാർട്ടൂണിസ്റ്റ് അവാർഡ് (2004) തുടങ്ങിയവ, ബഹുമതികളിൽ ചിലതാണ് ഈ വർഷം ബസേലിയോസ് മാത്യൂസ് ദ്വിതീയൻ അവാർഡ് നൽകി സഭ യേശുദാസനെ ആദരിച്ചു.

കാർട്ടൂണിസ്റ്റ് സി. ജെ. യേശുദാസന് ഇപ്പോൾ എറണാകുളം കളമശ്ശേരിയിൽ താമസിക്കുന്നു. മേഴ്സിയാണ് ഭാര്യ. സാനു വൈ. ദാസ്, സേതുദാസ്, സുകുദാസ് എന്നിവർ മക്കളാണ്. എറണാകുളം സെന്റ് മേരീസ് ഇടവകാംഗമാണ്.

കാർട്ടൂണുകളുടെ ലോകത്തെ ഈ പ്രതിഭാധനൻ എഴുപത്തിമൂന്നിന്റെ നിറവിലും വരകൾ നിർബാധം തുടരുന്നു. സൗമ്യനായി നിറപുഞ്ചിരിയോടെ...

– വിനു ശെമ്മാശൻ

# ബാലസഭ

## തള്ളിക്കളഞ്ഞ കല്ല്

പ്രശാന്തസുന്ദരമായ കായലോരത്ത് അതിമനോഹരമായ ഒരു ചെറിയ വീട്ടിലാണ് ലില്ലികുട്ടിയും അവളുടെ സഹോദരങ്ങളും കഴിഞ്ഞിരുന്നത്. അവരുടെ മാതാപിതാക്കളായ രാജപ്പനും, രാജമ്മക്കും ഒപ്പം വളരെ സന്തോഷത്തോടെയാണ് അവർ കഴിഞ്ഞിരുന്നത്. കുട്ടികൾ വളരുന്നതിനനുസരിച്ച് ആ മാതാപിതാക്കൾ മക്കൾക്ക് നൽകുന്ന സ്നേഹത്തിന്റെയും വ്യത്യാസം കൽപ്പിച്ചു. മുതിർന്ന സഹോദരന്മാർക്ക് ജോലി ഉണ്ടായിരുന്നിട്ടും, അനുജൻ പഠിക്കാൻ സമർത്ഥനായിരുന്നിട്ടും മാതാപിതാക്കൾക്ക് ഏക മകളായ ലില്ലിക്കുട്ടിയോടാണ് സ്നേഹം കൂടുതൽ അതിനാൽ ആ വീട്ടിലെ സർവ്വ അധികാരിയായി ലില്ലിക്കുട്ടി മാറി.

കാലങ്ങൾക്ക് ശേഷം മൂത്തസഹോദരനായ രാജു വിവാഹം കഴിച്ചു. വീട്ടിലെത്തിയപ്പോൾ തന്നെ ഭാര്യയായ ലീലയോട് ലില്ലിക്കുട്ടി പറഞ്ഞു "നിങ്ങൾ ഇവിടെ സുഖവാസത്തിനു വന്നതാണോ" നിരന്തരമായ കുത്തുവാക്കുകളുടെ കൂട്ടത്തിൽ നിന്നും ലീല സ്വന്തം വീട്ടിലേക്കു മടങ്ങി. വന്നാൽ എന്നും മാതാപിതാക്കൾ ലില്ലിക്കുട്ടിയെ സ്നേഹിക്കുക മാത്രം ചെയ്തു. അവൾ സമ്പന്നതയുടെ നടുവിലേക്കുതന്നെയാണ് കയറിചെന്നത്. എങ്കിലും മാതാപിതാക്കൾക്ക് ലില്ലിയോടുള്ള സ്നേഹം കുറഞ്ഞില്ല. എന്നാൽ മാതാപിതാക്കൾ ഇളയവനായ രാജനോടു പറഞ്ഞു. "നീ ഇനി പഠിക്കാനൊന്നും പോകേണ്ട വേണമെ



ങ്കിൽ സ്വന്തം കാര്യം നോക്കണം ഒരു തൂമ്പയുമായി പാടത്തേക്കിറങ്ങിക്കോ". അഭ്യസ്ത വിദ്യനായിട്ടും രാജന്റെ കഴിവിനാൽ

## വരക്കളരി



സൂസൻ പി. ഐസക്ക്, പാമ്പാക്കുട



സോളി വർഗീസ്

കവിത



## സ്നേഹ സ്നേഹിതൻ

മറക്കുമോ മറക്കുമോ മറക്കുമോ,
നിൻ സ്നേഹിതനെ

മറക്കരുതേ ഒരു നാളും പ്രാണൻ,
നൽകിയ സ്നേഹിതനെ

സ്നേഹിതരിൽ മുമ്പൻ,
അവൻ മാത്രമല്ലോ.

നിൻ അമ്മയുടെ ഗർഭപാത്രം മുതൽ,
അവൻ നിൻ സ്നേഹിതരല്ലോ.

ആപത്തിൽ കൂട്ടായ്,
അവൻ മാത്രമല്ലോ.

നീ മണ്ണോട് ചേരുമ്പോൾ കൂടെയുള്ളവൻ,
അവൻ മാത്രമല്ലോ.

നീ പറുദീസായിൽ എത്തുമ്പോൾ നിന്നെ,
വരവേൽക്കാൻ അവൻ ദാസർ മാത്രമല്ലോ.

ഈ ഭൂവിലും സ്വർഗ്ഗത്തിലും ഒരു - പോൽ,
സ്നേഹിതൻ അവൻ മാത്രമല്ലോ.

അവനെ വിട്ടുപോകല്ലേ, ഒരുനാളും,
അവനെ പിരിഞ്ഞു പോകല്ലേ.

ആൻസി ദാസ്, മണ്ണുള്ളി ഹൗസ്




ഈ ഭൂവിലും സ്വർഗ്ഗത്തിലും ഒരു - പോൽ,
സ്നേഹിതൻ അവൻ മാത്രമല്ലോ.

അവനെ വിട്ടുപോകല്ലേ, ഒരുനാളും,
അവനെ പിരിഞ്ഞു പോകല്ലേ.

ങ്കിൽ സ്വന്തം കാര്യം നോക്കണം ഒരു തൂമ്പയുമായി പാടത്തേക്കിറങ്ങിക്കോ". അഭ്യസ്ത വിദ്യനായിട്ടും രാജന്റെ കഴിവിനാൽ പാടങ്ങൾ നൂറുമേനി വിളഞ്ഞു. ഇവന്റെ ഈ പ്രവർത്തികണ്ട് ഇവന്റെ മാതാപിതാക്കൾ ആ പാടങ്ങൾ വിറ്റു. അത് അവനെ മാനസ്സികരോഗിയാക്കിമാറ്റി. പിന്നീട് രാജൻ ഈ ലോകത്തുനിന്നു ഉണരാത്ത ഉറക്കത്തിലേക്കു മടങ്ങി. ഇതുകൊണ്ടൊന്നും ലില്ലി കുട്ടിയോടുള്ള സ്നേഹം കുറഞ്ഞില്ല. കൂടിയതേയുള്ളു.

അങ്ങനെ യാദൃശ്ചികമായി രാജമ്മക്ക് ഒരു തലകറക്കം. അവർ ഉടനെ ആശുപത്രിയിലെത്തി. അവിടെയാണ് ലീല ജോലി ചെയ്യുന്നത്. അവിടെ വെച്ച് ലീലയെ കണ്ട രാജമ്മ "ഓ! ഈ നശിച്ചവളെ പിന്നെയും കാണാൻ ഇടവന്നല്ലോ എന്റെ പുണ്യാളച്ചാ". ലീലക്കു സങ്കടം വന്നെങ്കിലും അവൾ ഒന്നും മിണ്ടിയില്ല. ആ തലവേദന ഒരു സാധാരണ തലവേദനയായിരുന്നില്ല. ആ തലവേദനയ്ക്കു പിന്നിൽ ക്യാൻസർ എന്ന മാറാവ്യാധി ഒളിച്ചിരുന്നു. ഇത് ആ കുടുംബത്തിനൊരു നടുക്കമായി മാറി. അതിനുശേഷം ലില്ലിക്കുട്ടിയും മാതാപിതാക്കളും തമ്മിലുള്ള ബന്ധം വേർപ്പെട്ടു. അവർ തമ്മിൽ പിന്നെ കണ്ടിട്ടേ ഇല്ല. അപ്പോഴും അവർക്കൊപ്പം താങ്ങായും തണലായും അവരെ പരിചരിക്കുന്നത് അവർ കാണാനിഷ്ടപ്പെടാത്ത ലീലയാണ്.

വി. വേദപുസ്തകത്തിൽ മർക്കോസിന്റെ സുവിശേഷത്തിൽ പറഞ്ഞത് അങ്ങനെ നിവർത്തിയായി. "വീടു പണിയുന്നവർ തള്ളിക്കളഞ്ഞ കല്ലു മൂലക്കല്ലായി തീർന്നു". എന്നതുപോലെ ലീല ഇപ്പോഴും ആ മാതാപിതാക്കളെ സ്നേഹിക്കുന്നു യാതൊരു വിദ്വേഷവും കൂടാതെ തന്റെ "സ്വർഗ്ഗസ്ഥനായ പിതാവിനെ എന്ന വണ്ണം".

ഈ എളിയ കഥയിലൂടെ നമുക്കു മനസ്സിലാക്കാൻ കഴിയുന്നത്. "നാം ഒരിക്കലും വാക്കുകൊണ്ടോ പ്രവൃത്തികൊണ്ടോ മറ്റുള്ളവരെ വേദനിപ്പിക്കരുത്. കാരണം നമ്മുടെ ആവശ്യങ്ങൾ നിവർത്തിയാകുന്നത് നാം തള്ളിപറഞ്ഞവർ മുഖേനെയാകും".

*നീതു കെ. സണ്ണി, കണ്ടനാട്*

## വചനപാത...

എന്നെ സ്നേഹിക്കുന്നവരെ ഞാൻ സ്നേഹിക്കുന്നു.
എന്നെ ജാഗ്രതയോടെ അന്വേഷിക്കുന്നവർ
എന്നെ കണ്ടെത്തും (സദൃ.8:17)
*(യോഹ. 36:25)*



## കുട്ടിത്തമാശ

### പത്രോസിന്റെ അമ്മാവിയമ്മ

വളരെ തിരക്കേറിയ ഒരു ബിഷപ്പ് സ്ഥിരമായി പത്രോസിന്റെ അമ്മാവിയമ്മയെക്കുറിച്ച് പ്രസംഗിച്ചിരുന്നു. തിരുമേനിയുടെ ഡ്രൈവർ അത് ശ്രദ്ധിച്ചിരുന്നു. ഒരിക്കൽ ഒരു പള്ളിയിലെത്തി ധൃതിയിൽ മടങ്ങുവാൻ ഒരുങ്ങുമ്പോൾ ട്രസ്റ്റി ഡ്രൈവറോട് ധൃതിയിൽ എങ്ങോട്ടാ... കല്യാണം വല്ലതുമുണ്ടോ. ഡ്രൈവർ മൊഴിഞ്ഞു തിരുമേനി കുറേ ദിവസങ്ങളായി പത്രോസിന്റെ അമ്മാവിയമ്മ പനിയായി കിടക്കുന്നുവെന്ന് പ്രസംഗിക്കുന്നുണ്ട്. നമ്മുടെ പത്രോസ് ചേട്ടന്റെ അമ്മാവിയമ്മ സുഖമില്ലാതെ കിടക്കുകയല്ലേ. ചിലപ്പോൾ ഇനിയും അവരെ കാണുവാനായിരിക്കും.!

*വിനുക്കുട്ടൻ, അടൂർ*

നിങ്ങൾക്കറിയാമോ ▸▸

## ആബീലേന്മാർ

സുറിയാനിയിൽ 'ആബീലേ ' എന്ന വാക്കിന് വിലാപം എന്നർത്ഥം. യഹൂദ പാരമ്പര്യത്തിൽ മരണ വീടുകളിൽ വിലാപം നടത്തുന്നത് തൊഴിലാക്കിയിട്ടുള്ളവർ ഉണ്ടായിരുന്നു. (മർക്കോസ് 5:35) അവർ വിലാപക്കാർ (Mourners) എന്നറിയപ്പെട്ടു. ലോകത്തിനുവേണ്ടി വിലപിച്ചു പ്രാർത്ഥിക്കുന്ന ഒരു വിഭാഗം സന്യാസികളെ ക്രിസ്തീയ പാരമ്പര്യത്തിൽ ആബീലേയന്മാർ എന്നു വിളിച്ചിരുന്നു. അവർ പശ്ചാത്താപ വിവശരായി കണ്ണുനീരോടുകൂടി ജീവിതം നയിച്ചു.



കവിത

## Weeping of Earth

Everyone hurts me kills me
No one bothers about my torment
But I taunts none
because it's my fate

I can't afford heat which arises from me
Hot sun looks me with rigour
It glows very permenantly
Oh! I can't suffer it.

Gases cover me which are virulence
I witnessed the destruction of trees
That dims my splendour and
It destroys my trianquility

I'm eager to hear linnet's song
Now, it's not there around me
I wish to see the colours of flowers
that have vanished from me.

**Jamine Sebasstian,**
Perumbadavom, Kandanadu (w)



Bible Study

-Col (Retd) Alex P Philip



# മുട്ടുവിൻ തുറക്കും തീർച്ച??

> "യാചിപ്പിൻ എന്നാൽ നിങ്ങൾക്കു കിട്ടും. അന്വേഷിപ്പിൻ എന്നാൽ നിങ്ങൾ കണ്ടെത്തും. മുട്ടുവിൻ എന്നാൽ നിങ്ങൾക്കു തുറക്കും."
>
> \- മത്തായി 7:7

ഇതേ വാക്യങ്ങൾ അക്ഷരംപ്രതിയായി ലൂക്കോസ് 11:9-ലും നമ്മൾ വായിക്കുന്നു. അശരണരും ദുഃഖിതരും അസ്വസ്ഥരുമായ മനുഷ്യൻ ഈ വാഗ്ദാനങ്ങളിൽ ആശ്വാസം കണ്ടെത്തുന്നു. പക്ഷെ നിങ്ങൾ ഒരു കാര്യം ശ്രദ്ധിച്ചുവോ? മൂന്നു വാക്യങ്ങളിലും "എന്നാൽ" എന്നൊരു നിബന്ധനയുണ്ട്. ലക്ഷ്യം നേടണമെങ്കിൽ നമ്മളും ഒരു കാര്യം ചെയ്യേണം. അല്ലാതെ, ഒന്നും ഫ്രീയായി കിട്ടില്ല. ഉപഭോക്താക്കളെ വശീകരിക്കാൻ ഓഫറുകളും ഡിസ്കൗണ്ടുകളും കോരിച്ചൊരിയുന്ന ഇക്കാലത്ത് നമ്മൾ തേടുന്നത് ഏറ്റവും എളുപ്പവും ലാഭകരവുമായ വഴികളാണ്. ശ്രമദാനനിബന്ധിതമായ, രണ്ടായിരം വർഷം പഴക്കമുള്ള വാഗ്ദാനങ്ങൾ മടിയരായ നമ്മുടെ ഇടയിൽ വിലപ്പോവുമോ? യാചിക്കുന്നവർ ചുരുക്കം. അന്വേഷിക്കുന്നവർ അതിലേറെ വിരളം. മുട്ടുന്നതാണ് തമ്മിൽ ഭേദം എന്നു തോന്നുന്നുവോ? ഒന്നു ശ്രമിച്ചു നോക്കാം. എന്താ!

ഒരു സംശയം. ഏതു നിമിഷവും, നമ്മൾക്കഭയമായ ദൈവരാജ്യത്തിന്റെ വാതിൽ എന്താണ് അടച്ചിട്ടിരിക്കുന്നത്? മെയിൻ റോഡിൽ വണ്ടി നിറുത്തി, ഗേറ്റു തുറന്ന് അകത്തു കയറുന്നത് എന്തസൗകര്യമാണ്. എന്താണ് വാതിലിൽ മുട്ടേണ്ടി വരുന്നത്?

\- പറയാം. ഒന്നാമതായി, ദൈവരാജ്യം വഴിപോക്കർക്കെല്ലാം കയറിയിറങ്ങി വിശ്രമിക്കുവാനും വിലസുവാനുമുള്ള ഇടമല്ല. തെരഞ്ഞെടുക്കപ്പെടുന്നവർക്കു മാത്രമേ പ്രവേശനമുള്ളൂ. രണ്ടാമതായി, വാതിലടച്ചിട്ടാൽ മാത്രമേ ജീവിതത്തിന്റെ പരക്കംപാച്ചിലിൽ യാത്രക്കാർ ഒരു നിമിഷം ബ്രേക്കിട്ടു, തിരിഞ്ഞുനോക്കൂ, മുന്നോട്ടു നോക്കൂ. എന്നിട്ട് അടഞ്ഞു കിടക്കുന്ന വാതിലിൽ കാലു കൊണ്ടു തൊഴിച്ചോ, തോളുകൊണ്ടു തട്ടിയോ അല്ല, നിശ്ചയദാർഢ്യത്തോടെ കയ്യുയർത്തി മുട്ടൂ, ഉറച്ച വിശ്വാസത്തോടെ. അതാണ് ദൈവേഷ്ടം.

ഉറച്ച വിശ്വാസമോ അതെന്താണ്?

-പറയാം. രാത്രിയുടെ ഇരുണ്ട യാമം. നിങ്ങളുടെ കുഞ്ഞിന് കടുത്ത അസുഖം. തുല്യദൂരത്തിൽ, തുല്യ ഡിഗ്രികളും, തുല്യ അനുഭവപരിചയവുമുള്ള രണ്ടു ഡോക്ടർമാർ. അതിലൊരാളെ കാണാൻ നിങ്ങൾ തീരുമാനിക്കുന്നു. എന്തുകൊണ്ട്? ആ സമയത്തും ഡോക്ടർ വാതിൽ തുറക്കുമെന്നും കുഞ്ഞിന് സൗഖ്യം ലഭിക്കുമെന്നുമുള്ള ഉറച്ച വിശ്വാസം കൊണ്ട്, വിവേചനാശക്തികൊണ്ട്.

വിവേചനാശക്തിയോ അതെന്താണ്?

-പറയാം. ഡോക്ടർമാരെ തന്നെ ഉദാഹരണമാക്കാം. നിരനിരയായി ക്ലിനിക്കുകൾ-പല ആകാരങ്ങളിലും ആഡംബരങ്ങളിലും, സൗകര്യങ്ങളിലും തീർത്തവ. കണ്ണുചിമ്മുന്ന പരസ്യങ്ങൾ-ഉടനടി ആശ്വാസം, പാർശ്വഫലങ്ങളില്ല, പഥ്യങ്ങളില്ല, സുരക്ഷിതം, സ്വർഗ്ഗീയം, ആത്മീയം...

ഈ കൺഫ്യൂഷനിൽ നല്ല വൈദ്യനെ എങ്ങനെയറിയും?

-പറയാം. അതിനാണു വിവേചനാശക്തി വേണ്ടത്. "പലതരമുപദേശങ്ങളോ പാരിൽ മുളച്ചു പരക്കുന്നു..." എന്നു പാടുന്നില്ലേ. മതസ്വാതന്ത്ര്യം പൗരാവകാശമാണ്. അതുകൊണ്ട് തന്നെ ജീവവഴിയായ വേദപുസ്തകം ജീവിക്കാനുള്ള വഴിയായി മാറിയിരിക്കുന്നു. ഈ കോലാഹലങ്ങൾക്കിടയിൽ, പ്രലോഭനങ്ങൾക്കിടയിൽ ആരുടെ വാതിൽ മുട്ടേണം എന്നു തീരുമാനിക്കാൻ, നല്ലതിനേയും, ചീത്തയേയും തിരിച്ചറിയുവാൻ, തയ്യാറെടുപ്പ് നേരത്തേ തന്നെ തുടങ്ങണം.

> "പലതരമുപദേശങ്ങളോ പാരിൽ മുളച്ചു പരക്കുന്നു..." എന്നു പാടുന്നില്ലേ. മതസ്വാതന്ത്ര്യം പൗരാവകാശമാണ്. അതുകൊണ്ട് തന്നെ ജീവവഴിയായ വേദപുസ്തകം ജീവിക്കാനുള്ള വഴിയായി മാറിയിരിക്കുന്നു.

വാതിലിൽ മുട്ടാൻ തയ്യാറെടുപ്പോ?

-പറയാം. നാട്ടുപ്രമാണിമാരുടെ വീട്ടിലെ കല്യാണത്തിന് ഒരു തോർത്തുമുടുത്ത് ചെന്നാൽ വാതിൽ മുട്ടുന്ന പ്രശ്നമേയുദിക്കുന്നില്ല. അതിനു മുമ്പേ തന്നെ സെക്യൂരിറ്റി തല്ലിയോടിക്കും. ഇന്റർവ്യൂവിൽ വിജയിക്കേണമെങ്കിൽ ഒരു ഉദ്യോഗാർത്ഥി എന്തു ചെയ്യണം? അറിവു നേടിയെടുക്കണം. പുതിയ ഉത്തരവാദിത്തങ്ങൾ താങ്ങാൻ കെൽപു നേടിയിരിക്കണം. പുതിയ ജീവിതശൈലിയെ നേരിടാൻ ഉത്സുകനാവേണം. മനസ്സും ശരീരവും ശുദ്ധമാക്കേണം, ഒരുങ്ങേണം. (1 തെസ്സ. 4:3) ഓർക്കുക, വിളിക്കപ്പെട്ടവർ അനേകർ; തെരഞ്ഞെടുക്കപ്പെട്ടവരോ ചുരുക്കം. (മത്തായി 22:14)

അതെന്താ അങ്ങനെ??

-പറയാം ഒന്നാമതായി ജീവങ്കലേക്കു പോകുന്ന വാതിൽ ഇടുക്കവും വഴി ഞെരുക്കവുമുള്ളത്. അതു കണ്ടെത്തുന്നവർ ചുരുക്കമത്രെ. (മത്താ. 7:14) രണ്ടാമതായി യോഗ്യരായവരുടെ കുറവ്.

കുറവോ അതെന്താ?

-പറയാം സമ്പത്തു തന്നെ പ്രധാനം കടമ്പ. വായിച്ചിട്ടില്ലേ; ധനികൻ ദൈവരാജ്യത്തിൽ കടക്കുന്നതിനേക്കാൾ ഒട്ടകം സൂചിക്കുഴയുടെ കടക്കുന്നത് എളുപ്പം (മത്തായി 19:24)

അഞ്ച് താലന്തും രണ്ട് താലന്തും ഉപയോഗിച്ച് അത്രയും തന്നെ നേടിയ ഭൃത്യരെ യജമാനൻ ശ്ലാഘിക്കുന്ന ഉപമ (മത്തായി 25:14-30) നമ്മൾ കേട്ടിട്ടുണ്ടല്ലോ? അഭിവൃദ്ധിയെ പ്രോത്സാഹിപ്പിക്കേണ്ടതല്ലേ? അപ്പോൾ സമ്പത്താർജ്ജിക്കുന്നത് തെറ്റാണോ?

-പറയാം. അനീതിയിലൂടെയും അഴിമതിയിലൂടെയും അവിഹിതമായി അർഹതയില്ലാത്ത സമ്പത്താർജ്ജിക്കുന്നവരെല്ലാം ദൈവമുമ്പാകെ ത്യജിക്കപ്പെടും.

ഞാനേറെ കഷ്ടപ്പാടിൽ ജനിച്ചു, ജീവിച്ചു. മഞ്ഞിലും, മഴയിലും മരുഭൂമിയിലുമായി ദേശത്തെ സേവിച്ചു. സർക്കാർ തന്ന ശമ്പളം വാങ്ങിച്ചു. ഒരു കൈക്കൂലിയും, നോക്കുകൂലിയും വാങ്ങിയില്ല. ഞെരുക്കങ്ങൾക്കിടയിലൂടെ മിച്ചം വെച്ചതൊന്നും ഞാൻ വട്ടപ്പലിശയ്ക്കോ, ബ്ലേഡ് കമ്പനിയിലോ കൊടുത്തില്ല. നാട്ടിലെ ന്യായവിധികൾക്കും നീതിപീഠങ്ങൾക്കുമനുസരിച്ച് നിക്ഷേപിച്ചു. അതു തെറ്റാണോ?

-പറയാം. നിന്റെ ജീവിതത്തിലെ ശരിതെറ്റുകളുടെ ആകെത്തുക ഒറ്റവാക്കിലൊതുക്കുകയോ? ഒരു ക്ലൂ തരാം. ഓരോരുത്തർക്കും അവനവന്റെ പ്രവൃത്തിക്കൊത്തവണ്ണം ദൈവം പ്രതിഫലം നൽകും. നന്മ നന്മയേയും തിന്മ തിന്മയേയും നേടും. വിത്തു വിതച്ചവന്റെയും നല്ല വിത്തിന്റെയും കടുകുമണിയുടേയും പുളിച്ചമാവിന്റെയും ഉപമകൾ (മത്താ. 13) ശ്രദ്ധിക്കൂ ഗ്രഹിക്കൂ. സമൃദ്ധിയും പരിശ്രമവും ഉചിതമായ പ്രതിഫലവും ദൈവമുമ്പാകെ എന്നും അംഗീകരിക്കപ്പെടുന്നു. പക്ഷെ ലൗകികമായി എത്ര തന്നെ സമ്പാദിച്ചാലും ദൈവവിഷയമായി സമ്പന്നനാകാതെ തനിക്കു നിക്ഷേപിക്കുന്നവന്റെ കാര്യം ലൂക്കോസ് 12:16-21 ൽ മനസ്സിലാക്കാം.

അപ്പോൾ ഇനി വാതിലിൽ മുട്ടട്ടെ?

-പറയാം ജീവിതപ്രയാണത്തിൽ, ഒരു നിമിഷം, സ്വസ്ഥമായി, ഉറച്ച വിശ്വാസത്തോടെ, വിവേചനത്തോടെ, തയ്യാറെടുപ്പോടെ, അനീതിയുടെ സമ്പത്ത് വെടിഞ്ഞ്, ഒരു പുതുജീവൻ പ്രാപിപ്പാൻ നിങ്ങൾ ഒരുക്കമാണോ? എന്നാൽ മുട്ടുവിൻ തുറക്കപ്പെടും.

ടക്ക് ടക്ക് - തുറക്കുന്നില്ലല്ലോ...

-പറയാം.ലൂക്കോസ് 11:5-10 വായിക്കൂ, മനസ്സിലാക്കൂ, സ്വന്ത ജീവിതത്തിൽ പ്രാവർത്തികമാക്കൂ. വാതിൽ തുറന്നേക്കാം. ■

ഷീജ തങ്കച്ചൻ, മാനാനുഴ

# തീർത്ഥാടനവും പരിസ്ഥിതി സംരക്ഷണവും

നാമെല്ലാം തീർത്ഥാടകരും തീർത്ഥാടകരെ സ്വീകരിക്കുന്നവരുമാണ് തീണ്ടലും, തൊടീലും നിയമവിരുദ്ധവും യുക്തിഹീനവും ആണെങ്കിലും തീർത്ഥങ്ങളുടെ വിശുദ്ധിയെ ഹനിക്കുന്നതെല്ലാം തീണ്ടലായിട്ട് പ്രത്യേകാർത്ഥത്തിൽ എടുക്കാം. ഒതുക്കമില്ലാതെയും ലക്ഷ്യബോധം നഷ്ടപ്പെട്ടും, ത്യാഗശൈലിക്കുപകരം ഭോഗശൈലിയിൽ നടത്തുന്ന തീർത്ഥയാത്രയും സ്വീകരിക്കലും അനുഗ്രഹത്തിനുപകരം ശാപമേ വരുത്തൂ, തീർത്ഥം തീണ്ടിക്കുന്ന തീർത്ഥയാത്രകളായേ പരിണമിക്കൂ.

പരിശുദ്ധ കാതോലിക്കാബാവാ ഒരിക്കൽ വേദനയോടെ പരാമർശിച്ച മൂന്ന് കാര്യങ്ങൾ.

തീർത്ഥാടകരിൽ ചിലരുടെ ശിക്ഷണബോധമില്ലായ്മ, അസാന്മാർഗ്ഗിക നടപടികൾ, മദ്യപാനം മുതലായവയെക്കുറിച്ച്...



## തീർത്ഥത്തെ തീണ്ടിക്കുന്നത്

തീർത്ഥാടകരുടെ അശ്രദ്ധ, തീർത്ഥാടനകേന്ദ്രങ്ങളെ കച്ചവടവൽകരിക്കുന്നത് അല്പം സ്വസ്ഥതയും, ശാന്തിയും തേടി ധ്യാനിക്കുവാനെത്തുന്നവരുടെ മനഃസാന്നിദ്ധ്യം, നഷ്ടപ്പെടുത്തുന്ന ഉച്ചഭാഷിണിപ്രയോഗം. ഇത് കച്ചവടവൽകരണത്തിന്റെ തെളിവാണ്.

തീർത്ഥാടന കേന്ദ്രങ്ങൾ ടൂറിസ്റ്റ് മാപ്പിൽ സ്ഥാനം പിടിക്കുമ്പോൾ തീർത്ഥാടനത്തേയും ടൂറിസംപോലെ വ്യവസായമായി പരിഗണിക്കാൻ തുടങ്ങും. എണ്ണവ്യവസായം കഴിഞ്ഞാൽ ലോകത്തിൽ ഏറ്റവുമധികം വിദേശനാണ്യം നേടിത്തരുന്ന വ്യവസായമാണ് ടൂറിസം. അധികം താമസിക്കാതെ എണ്ണവ്യവസായത്തെ പിന്തള്ളി ടൂറിസം ഒന്നാം സ്ഥാനത്തെത്തുമെന്നാണ് ധനശാസ്ത്രവിദഗ്ദ്ധർ ചൂണ്ടിക്കാട്ടുന്നത്.

ടൂറിസത്തിന്റെ ഉൽപ്പന്നങ്ങൾ തന്നെയാവും തീർത്ഥാടനത്തിന്റെ ഉൽപ്പന്നങ്ങൾ. അവയിൽ തീർത്ഥാടനവും പരിസ്ഥിതിസംരക്ഷണവും എന്നത് പ്രാധാന്യം അർഹിക്കുന്നു അല്ലെങ്കിൽ ആദ്യത്തെ ഉൽപ്പന്നമായി മാറേണ്ടതാണ്.

1. പരിസ്ഥിതി തീർത്ഥാടനത്തെ എങ്ങനെ സ്വീകരിക്കുന്നു.
2. തീർത്ഥാടനം പരിസ്ഥിതിക്ക് എന്ത് നല്കുന്നു.
3. പരിസ്ഥിതിസംരക്ഷണത്തിന് എന്തുചെയ്യാൻ കഴിയും.

ഈ മൂന്ന് കാര്യങ്ങളെക്കുറിച്ച് അല്പമായി ചിന്തിക്കാം.

1. കേരളത്തിന്റെ കാര്യം പരിഗണിക്കുമ്പോൾ വിനോദസഞ്ചാരത്തിൽ മാന്ദ്യം അനുഭവപ്പെട്ട 1995 മുതലുള്ള കാലഘട്ടത്തിൽപ്പോലും കേരളത്തിൽ ഇത് ബാധിച്ചിട്ടില്ല എന്നതാണ് സഞ്ചാരികളുടെ വരവ് കാണിക്കുന്നത്. ഹരിതഭംഗിയാർന്ന ഭൂവിഭാഗങ്ങളാൽ സമ്പന്നമായ കേരളം ആത്മീയ തീർത്ഥാടനത്തിന് ഏറ്റവും പ്രാധാന്യം കൊടുക്കുന്നുമുണ്ട്. ഇവിടുത്തെ ജനങ്ങളുടെ ആചാരാനുഷ്ഠാനങ്ങളും ജീവിതശൈലി, കാലാവസ്ഥ, സാമൂഹിക അന്തരീക്ഷം, തീർത്ഥാടകരെ കേരളത്തിലേക്ക് കൂടുതൽ ആകർഷിക്കുന്നു.

## 2. തീർത്ഥാടനം പരിസ്ഥിതിക്ക് എന്ത് നല്കുന്നു.

മാസ്തീർത്ഥാടകരും, ലാഭേച്ഛയോടെ മാത്രം പ്രവർത്തിക്കുന്ന വ്യാപാരികളും ചേർന്നു നടത്തുന്ന ചൂഷണം, സാമൂഹിക-സാംസ്കാരിക, പാരിസ്ഥിതിക തകർച്ചയിലേക്ക് വഴിതെളിച്ചു. ഭൂമിയും കാലാവസ്ഥയും വായുവും ജലവും, പക്ഷിലതാദികളും വന്യജീവികളും മനുഷ്യനുമുൾപ്പെടുന്ന ചുറ്റുപാടാണ് തീർത്ഥാടനകേന്ദ്രത്തിന്റെ പരിസ്ഥിതിയായി വ്യാഖ്യാനിക്കപ്പെടുന്നത്. നിർമാണപ്രവർത്തനങ്ങളും, വാഹനങ്ങളുടെയും ഹോട്ടലുകൾ പിന്തള്ളുന്ന ചപ്പുചവറുകളും മറ്റ്

വിസർജ്ജ്യങ്ങളും ചേർന്ന് ഏതൊരു വ്യവസായത്തെയുംപോലെ തീർത്ഥാടനവും മാലിന്യക്കൂമ്പാരങ്ങൾ സൃഷ്ടിച്ചു, വനപ്രദേശങ്ങളിലേക്കും, കുന്നിൻ പ്രദേശങ്ങളിലേക്കുമുള്ള തീർത്ഥാടന കേന്ദ്രങ്ങൾ, വന-വന്യജീവി നശീകരണത്തിന് പ്രേരകമായി. നിലനില്പ്പിനാധാരമായ പരിസ്ഥിതിയെത്തന്നെ നശിപ്പിച്ചു തുടങ്ങി.

### പരിസ്ഥിതി സംരക്ഷണത്തിന് എന്ത് നിർദ്ദേശം നല്കും

പാരസ്പര്യമാണ് പ്രപഞ്ചത്തിന്റെ അടിസ്ഥാനതത്ത്വം. മനുഷ്യരാരും ഒറ്റപ്പെട്ട ദ്വീപുകളല്ല. ജീവജാലങ്ങളുടെ പരസ്പരാശ്രയത്വത്തിന്റെ, കൂട്ടായ്മയുടെ കഥയാണീ പ്രപഞ്ചം. നാം ശ്വസിക്കുന്ന വായു, കുടിക്കുന്ന വെള്ളം ഭക്ഷിക്കുന്ന ആഹാരം, ജീവിക്കുന്ന ഭൂമി എല്ലാം. നമ്മുടെ ജീവാംശങ്ങളാണ് മനുഷ്യൻ പ്രകൃതിക്കു പുറത്തല്ല. അതിനുള്ളിൽ അനേകകോടി ജീവജാലങ്ങളോടൊപ്പമാണ് അവന്റെ നിലനില്പ്. പരിസ്ഥിതിസൗഹൃദത്തെ സൂചിപ്പിക്കുന്നതിനായി ഇന്നു വ്യാപകമായ തോതിൽ ഉപയോഗിക്കപ്പെടുന്ന ഒന്നാണ് 'ഇക്കോ' എന്ന രണ്ടക്ഷരം. നമ്മൾക്കും ഒരു 'ഇക്കോ തീർത്ഥാടനത്തിന് തുടക്കം കുറിക്കാം. പരിസ്ഥിതിയുടെ സന്തുലിതാവസ്ഥയ്ക്ക് കോട്ടം തട്ടുന്ന ഒന്നും ചെയ്യുകയില്ല എന്നും തങ്ങൾ വിനാശകാരികളല്ലാ എന്ന് മനസ്സിലാക്കാൻ. അങ്ങനെയെങ്കിൽ ഇക്കോ തീർത്ഥാടനത്തിന് പ്രകൃതിസംരക്ഷണത്തിന് എന്തൊക്കെ പദ്ധതികൾ ആവിഷ്കരിക്കാം.'

1. പ്രകൃതിക്കു ഏറ്റവും കുറഞ്ഞ പാർശ്വഫലങ്ങളും പരമാവധി ആത്മീയമായ ഉന്നമനവും തദ്ദേശവാസികളുടെയും താഴേയ്ക്കിടയിലുള്ളവരുടെയും സാമ്പത്തിക ഉന്നമനം ഇക്കോ തീർത്ഥാടനം ലക്ഷ്യമിടുന്നു.

2. പരിസ്ഥിതിക്ക് ഊന്നൽ നല്കി തീർത്ഥാടകരെ പരിസ്ഥിതി സംരക്ഷണത്തിൽ പങ്കാളികളാക്കുന്നു.

3. പ്രകൃതിയുടെ മടിത്തട്ടിലേക്കുള്ള തിരിച്ചുപോക്കാണ് ശാശ്വതമായ ശാന്തിക്കും സമാധാനത്തിനും ആരോഗ്യത്തിനും, സന്തോഷത്തിനും പ്രതിവിധിയെന്നും ഇക്കോ തീർത്ഥാടനം ലക്ഷ്യമിടുന്നു.

4. തീർത്ഥാടനകേന്ദ്രങ്ങളിൽ പരിസ്ഥിതിപഠനക്ലബ്ബുകൾ സംഘടിപ്പിക്കുക.

5. ഓരോ തീർത്ഥാടനകേന്ദ്രത്തിന്റെയും പരിസ്ഥിതി സംരക്ഷണകാര്യത്തിലുള്ള പ്രാവീണ്യം പരിഗണിക്കുക.

ബഹുമാന്യനായ വനംവകുപ്പുമന്ത്രിയുടെ പ്രസ്താവന സ്വാഗതാർഹമാണ്. ആതിരപ്പിള്ളി മേഖലയിൽ പ്ലാസ്റ്റിക് ഇല്ലാതാക്കുന്നതിന് പേപ്പർ ക്യാരിബാഗുകൾ വ്യാപകമാക്കും. പ്ലാസ്റ്റിക് ക്യാരി ബാഗുകളുമായി വരുന്നവർക്ക് പകരം പേപ്പർ കാരിബാഗുകൾ വില്പന നടത്തും. ശബരിമലയിൽ പ്ലാസ്റ്റിക് നിയന്ത്രണത്തിനായി കൊണ്ടുവന്ന ശബരികുപ്പി വെള്ളം വ്യാപകമാക്കും. കുപ്പി തിരികെ നല്കുന്നവർക്ക് ഒരു രൂപ നല്കും. ശേഖരിക്കുന്ന പ്ലാസ്റ്റിക് സാധനങ്ങൾക്ക് റീസൈക്കിൾ ചെയ്യും. ആതിരപ്പിള്ളി-വാഴച്ചാൽ മേഖലയിൽ റോഡുകളിലെല്ലാം പ്ലാസ്റ്റിക് ഇല്ലാത്ത വാഴച്ചാൽ എന്നെഴുതിയ ബോർഡുകൾ വയ്ക്കും, ടൂറിസ്റ്റുകൾക്ക് ലഘുലേഖകൾ നല്കും. ഈ പ്രസ്താവനയിൽപെടുന്ന കാര്യങ്ങൾ പരിസ്ഥിതി സംരക്ഷണത്തിനുവേണ്ടി എല്ലാ തീർത്ഥാടനകേന്ദ്രങ്ങൾക്കും സ്വീകരിക്കാവുന്നതാണ്. പരിസ്ഥിതി സംരക്ഷണത്തിനുവേണ്ടി സ്ത്രീകളുടെ നിർണായകവും സ്തുത്യർഹവുമായ സേവനം ലഭ്യമാക്കണം.

### മാലിന്യങ്ങളുടെ നിർമാർജ്ജനം ചില പൊതുമാർഗ്ഗങ്ങളും

ജലാശയങ്ങളിലേക്കോ, വയലുകളിലേക്കോ പുറംതള്ളുവാൻ നിവൃത്തിയില്ലാത്ത മലിനവസ്തുക്കളുടെ നിർമാർജ്ജനം പ്രാധാന്യമർഹിക്കുന്നു. പ്രത്യേകിച്ചു ഖരപദാർഥങ്ങൾ നാം പൊതുവെ കുറച്ചുമാത്രം ശ്രദ്ധകൊടുക്കുന്ന ഒരു വിഭാഗമാണ് ഖരരൂപത്തിലുള്ള മലിനവസ്തുക്കൾ. അവ അന്തരീക്ഷത്തെയും ജലത്തെയും മലിനമാക്കുന്നു. ഭൂമിയുടെ പ്രകൃതിഭംഗിയെത്തന്നെ നശിപ്പിക്കുന്നു. വ്യവസായശാലകൾ മാത്രമല്ല, ഖരവസ്തുക്കളുടെ ഉറവിടം. പൊളിച്ചുകളയുന്ന കെട്ടിടങ്ങളുടെ ഭാഗവും ഉപേക്ഷിക്കപ്പെട്ട വാഹനങ്ങളും എല്ലാം ഈ പട്ടികയിൽപ്പെടുന്നു. ഖരപദാർത്ഥങ്ങളുടെ രൂപത്തിലായാലും ഏതു വിഷവസ്തുക്കളും ഭൂമിയിലേക്കു വലിച്ചെറിയാമെന്ന ധാരണയാണ് പൊതുവെയുള്ളത്.

### ഖരവസ്തുക്കളെ കൈകാര്യം ചെയ്യൽ

1. ശേഖരിക്കപ്പെടുന്ന ചപ്പുചവറുകൾ ഇവ ഒന്നിച്ചു ചേർത്ത് ജനവാസമില്ലാത്ത ഉചിതമായ സ്ഥലങ്ങളിൽ ശേഖരിക്കണം.

2. ദുരുപയോഗവസ്തുക്കളിൽനിന്ന് ഊർജ്ജ ഉൽപ്പാദനം സാദ്ധ്യമാക്കണം.

ചപ്പുചവറുകൾ നല്ലൊരിന്ധനമാണ്. ഈ വസ്തുത കണക്കിലെടുത്ത് പല രാജ്യങ്ങളിലും ഇവ ശേഖരിച്ച് ദഹനം നടത്തി അതിലെ താപം ഉപയോഗപ്പെടുത്തി ബോയിലറുകളിൽ നീരാവി ഉൽപ്പാദിപ്പിക്കുന്നു. ഈ നീരാവി നേരിട്ട് വ്യാവസായികാവശ്യങ്ങൾക്കുപയോഗപ്പെടുത്തുകയോ അല്ലാത്തപക്ഷം ടർബൈനുകൾ പ്രവർത്തിപ്പിച്ച് വിദ്യുച്ഛക്തി ഉൽപ്പാദിപ്പിക്കുകയോ ചെയ്യുന്നു.

### പുനർപരിസഞ്ചാരണം

പുനർപരിസഞ്ചാരണം പല അവസരത്തിലും ഊർജ്ജസംരക്ഷണത്തിനും പദാർത്ഥസംരക്ഷണത്തിനും ഇടയാക്കുന്നു. മലിനീകരണം ഒഴിവാക്കാനുള്ള ഏറ്റവും ഫലപ്രദമായ നടപടിയും ഇതുതന്നെ.

### അവസാനമായി പരിസ്ഥിതി സംരക്ഷണം ഭാരതീയ കാഴ്ചപ്പാടിൽ

പ്രകൃതിയെ അതിന്റെ രമണീയതയിൽ മെനഞ്ഞെടുത്തതിനുശേഷമാണ് ദൈവം മനുഷ്യനെ സൃഷ്ടിച്ചത്. പാർക്കാൻ നല്ല ഇടവും, ദാഹമകറ്റാൻ കുളിർജലവും അദ്ധ്വാനക്ഷീണമകറ്റാൻ കുളിർകാറ്റും. എല്ലാം പ്രകൃതിയുടെ വരദാനമായി സ്രഷ്ടാവിനാൽ ഒരുക്കപ്പെട്ടു. ഈ രമണീയപ്രകൃതിയെ പറുദീസയെ എല്ലാ നന്മകളോടും മനുഷ്യൻ ആസ്വദിക്കാനാണ് സ്രഷ്ടാവ് ആഗ്രഹിച്ചത്. ധാരാളം പറമ്പുള്ള ദേവാലയങ്ങൾ ആതുരാലയങ്ങൾ, വിദ്യാലയങ്ങൾ, ആശ്രമങ്ങൾ എന്നിവിടങ്ങളിലെല്ലാം ശാസ്ത്രീയരീതിയിൽ മരങ്ങൾ നട്ട് പ്രകൃതിസ്നേഹത്തിൽ ഈശ്വരാനുഗ്രഹം നേടാം. പറമ്പിൽ ഇന്ന ദിക്കിൽ ഇന്ന വൃക്ഷം എന്ന ശാസ്ത്ര നിർദ്ദേശംകൂടിയുണ്ട്. ഈ സ്ഥാന നിർണ്ണയം കാറ്റിന്റെ പൊതുവെയുള്ള ഗതി, സൂര്യപ്രകാശ ലഭ്യത, അക്ഷാംശ-രേഖാംശ രേഖകളുടെ വിന്യാസം എന്നീ ഒട്ടനവധി ഘടകങ്ങളെ ആശ്രയിച്ചാണ്. പരിസ്ഥിതി പരിപാലനം ഒരു പ്രേഷിത പ്രവർത്തനമായി കാണാനും.

ഓരോ വർഷവും പതിനായിരക്കണക്കിന് തീർത്ഥാടകർ ഒത്തുകൂടുന്ന തീർത്ഥാടനകേന്ദ്രങ്ങൾ ഓരോ മതവിഭാഗത്തിനുമുണ്ട്. കേരളത്തിൽത്തന്നെ 100 ഓളം പ്രധാന തീർത്ഥാടനാകേന്ദ്രങ്ങളും കൂടാതെ ചെറുതും വലുതുമായ മറ്റനേകവും. എല്ലാവർഷവും വിദേശീയരും സ്വദേശീയരും ഇതിൽ പങ്കുകൊ

ള്ളുന്നു. വിശ്വാസത്തിന്റെയും വ്യക്തി താൽപര്യങ്ങളുടെയും പേരിൽ, എന്നാൽ പ്രകൃതിസംരക്ഷണത്തിനുവേണ്ടി എന്തുചെയ്യാം എന്ന് ചിന്തിക്കുന്നില്ല.

21-ാം നൂറ്റാണ്ടിലേക്കു കാലുകുത്തി കഴിഞ്ഞ നാം പച്ചയായ പുൽപ്പുറങ്ങളിലും സ്വസ്ഥതയുള്ള വെള്ളത്തിനരികിലുമാണോ എത്തിയിരിക്കുന്നത്. ജീവൻ നിലനിർത്തുന്ന പ്രധാന ഘടകങ്ങളായ വെള്ളം, വായു, മണ്ണ്, ജൈവവൈവിദ്ധ്യം എന്നിവയും ആഗോളസമ്പദ്ഘടനയുടെ അടിത്തറകളായ മത്സ്യസമ്പത്ത് വനപ്രദേശങ്ങൾ പുൽമേടുകൾ, കൃഷി, ഭൂമി, വിഭവ സ്രോതസ്സുകൾ എന്നിവയും സ്ഥായിയായി നിലനില്ക്കാനാവാത്തവിധം നാശത്തിന്റെ കയത്തിലേക്ക് കുതിക്കുന്നു. ഭൂമി ഒരു ജീവിയാണ്. ആരോഗ്യം ക്ഷയിച്ച ഒരു രോഗി. ഒന്നു തീർച്ച ഈ സഹസ്രാബ്ദത്തിന്റെ അവസാനംവരെ ഭൂമിക്ക് ജീവിച്ചിരിക്കാനാവില്ല.

പരിണാമത്തിന്റെ മകുടമെന്നും, വിവേകശാലിയായ ജീവി എന്നും, വിശേഷിപ്പിക്കപ്പെടുന്ന ആധുനിക മനുഷ്യൻ പ്രകൃതിയുടെ ഭാഗമാണെന്നും സ്വയം അംഗീകരിക്കുന്നില്ല എന്നതാണ് അടിസ്ഥാനപ്രശ്നം. മനുഷ്യനും, ദൈവവും തമ്മിലുള്ള ബന്ധത്തിൽ മാത്രം ആത്മീയതയെ ഒതുക്കി നിർത്തിയിരുന്നു. വിശ്വാസത്തിൽ ഈശ്വരസൃഷ്ടിയായ പ്രകൃതിക്കുള്ള പങ്കിനെ പൂർണ്ണമായും വിസ്മരിച്ചു. മനുഷ്യനെ പൂഴിയിൽനിന്ന് സൃഷ്ടിച്ചു എന്നതുകൊണ്ട് തന്നെ ഭൂമിയും മനുഷ്യനുമായി അടിസ്ഥാനപരമായി ബന്ധപ്പെട്ടു കിടക്കുന്നുവെന്ന് വേദപുസ്തകം സമർത്ഥിക്കുന്നു.

പുനർനിർമ്മിക്കാൻ കഴിയാത്ത പ്രകൃതിവിഭവങ്ങളുടെ അമിതോപയോഗവും പരിസ്ഥിതി മലിനീകരണത്തിന്റെ ഫലമായുണ്ടാകുന്ന ഓസോൺ പാളിയിലെ വിള്ളലും, റേഡിയേഷന്റെ അപകടവും ഹരിതഗൃഹപ്രഭാവവും ഉണ്ടാക്കുന്ന വിഷവായുവിന്റെ ക്രമാതീതമായ ശേഖരവും ആസിഡ് മഴയും ആഗോളതാപനവും കാലാവസ്ഥയിലെ വ്യതിയാനങ്ങളും ഒന്നിച്ചുകൂടുമ്പോൾ ഈ മണ്ണിൽ മനുഷ്യജീവിതം ഏറ്റവും ദുസ്സഹമാക്കുന്ന പരിസ്ഥിതിപ്രശ്നങ്ങളുടെ ഒരു ഏകദേശരൂപമാകും. മനുഷ്യജീവന് താങ്ങും തണലുമാകേണ്ട പ്രകൃതിയെ ഇപ്രകാരം ജീവിതയോഗ്യമല്ലാതാക്കി തീർത്തതിൽ മനുഷ്യന്റെ നിരുത്തരവാദിത്വപരമായ പങ്കാളിത്തം നിഷേധിക്കാനാവില്ല.

21-ാം നൂറ്റാണ്ടിലെ സഭയുടെ ദൗത്യം പ്രകൃതിയുടെയും മനുഷ്യന്റെയും നിലനില്പിനാധാരമായ നീതിബോധവും ധർമ്മശാസ്ത്രവും വികസനസങ്കല്പവും ഏറ്റവും ഫലവത്തായി അവതരിപ്പിക്കുക എന്നതാണ് ഇതുതന്നെയാകട്ടെ തീർത്ഥാടനത്തിന്റെയും ദൗത്യം. ■

*For Favours Received*



Susan Mathew, Dubai





Rajamma Varghese, Njallanattu

**21th ANNIVERSARY**
**16.05.2011**



**H.G. YUHANON MAR SEVERIOS**

INSERTED BY:-

THAMPY, SUSY
SYPY, SUNIL, SUSHEEL

**Vazhakala, Edmonton**
**Canada**

RESTING IN THE ARMS OF CHRIST

3rd Death Anniversary
11-07-1937 to 11-06-2008



**Mrs. ELIZABETH GEEVARGHESE**

**KOCHALUMMUTIL NELLICOMATHU,**
**BUDHANOOR**

*Your Loved ones,*
**Thane, Maharashtra**

# SUNDAY SCHOOL NEWS


## ഫാ. ഡോ. ഒ. തോമസ്

(ഡയറക്ടർ ജനറൽ)




### സ്ക്കൂൾ വർഷാരംഭം

സെക്കുലർ സ്ക്കൂളുകളിൽ വീണ്ടും ഒരു അദ്ധ്യയന വർഷം ആരംഭിച്ചു കഴിഞ്ഞുവല്ലോ. മാറിമാറി വരുന്ന സർക്കാരുകളുടെ ദിശതെറ്റിയ പരിഷ്ക്കാരങ്ങൾ 'വിദ്യാഭ്യാസത്തെ' മൂല്യാധിഷ്ഠിതമല്ലാതാക്കിത്തീർത്തിട്ടുമുണ്ട്. മാതാപിതാക്കളും ഉന്നതമായ ജോലിസമ്പാദനം മാത്രം ലക്ഷ്യം വെക്കുന്നു. വിദ്യാഭ്യാസമുള്ളവർ സംസ്ക്കാര ചിത്തരും, സൽസ്വഭാവികളുമായിരിക്കും എന്ന സമവാക്യം തെറ്റിപ്പോയിട്ട് നാളേറെയായി. അല്പമെങ്കിലും ദൈവിക, ധാർമ്മിക ചിന്തകൾ വളരുന്ന തലമുറയിലേക്കെത്തിക്കാൻ സൺഡേസ്ക്കൂൾ വിദ്യാഭ്യാസത്തിലുള്ള സാദ്ധ്യതകൾ ഏവരും ഉൾക്കൊണ്ട് പ്രവർത്തിക്കേണ്ടിയിരിക്കുന്നു. തുടക്കം മുതലേ ദൈവാശ്രയബോധത്തോടെയും, ചിട്ടയായും, അച്ചടക്കത്തോടും പഠിച്ച് നല്ല നിലയിൽ വളരുവാൻ കഴിയട്ടെ എന്ന് പ്രാർത്ഥിക്കുന്നു. ആശംസിക്കുന്നു.

### സഹപാഠ്യ മത്സരങ്ങൾ

2011-ലെ സഹപാഠ്യ മത്സരങ്ങൾ ആഗസ്റ്റ് മാസത്തിൽ ആരംഭിക്കുന്നു. അതേ സംബന്ധിച്ചുള്ള വിജ്ഞാപനം എല്ലാ സ്ക്കൂളുകളിലും എത്തിച്ചിട്ടുണ്ട്. ബന്ധപ്പെട്ട ഏവരും അതു നന്നായി വായിച്ച് മനസ്സിലാക്കി കാര്യങ്ങൾ ക്രമീകരിക്കണം. വിജ്ഞാപനങ്ങൾ വായിക്കാനുള്ളതു മൂലം പലർക്കും സന്ദേഹങ്ങൾ ഉണ്ടാക്കുന്നതായി മനസ്സിലാക്കുന്നു. 'മത്സരങ്ങൾ' എന്നു വിളിക്കുന്നത് മറ്റു തക്കതായ പദങ്ങൾ ലഭിക്കാത്തതുകൊണ്ടാണ്. വാസ്തവത്തിൽ കുട്ടികലിൽ ഉള്ള കഴിവുകളെ വികസിപ്പിക്കുവാനും, ആദ്ധ്യാത്മിക രംഗത്ത് കൂടുതൽ വായനയും പഠനവും ഒക്കെ ഉണ്ടാക്കുവാനുമായിട്ടാണ് ഇത്തരത്തിൽ സഹപാഠ്യ പദ്ധതികൾ ക്രമീകരിച്ചിരിക്കുന്നത്. 'കുഞ്ഞുങ്ങൾ പരസ്പര വിദ്വേഷത്തോടെ' മത്സരത്തിൽ ഏർപ്പെടുവാൻ ഒരിക്കലും ഇടയാകരുത്. വിജയിക്കുന്നവരും, പങ്കെടുക്കുന്നവരും സ്നേഹത്തിൽ നിലനിൽക്കുന്നിടത്താണ് നമ്മുടെ 'മത്സരത്തിലെ' ആത്യന്തിക വിജയം. അത്തരം അന്തരീക്ഷം സൃഷ്ടിക്കാൻ മാതാപിതാക്കളും, അദ്ധ്യാപകരും പ്രത്യേകമായി ശ്രദ്ധവെക്കണം. അതേ സമയം, ഡിസ്ട്രിക്, ഭദ്രാസന, സോണൽതലങ്ങളിലെല്ലാം വിധിനിർണ്ണയം നടത്തുന്നതിന് തക്കതായ വിധികർത്താക്കളെ കണ്ടെത്തി മത്സരങ്ങൾ കുറ്റമറ്റതായി നടത്തുന്നതിലും ബന്ധപ്പെട്ടവർ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. ഏതെങ്കിലും വിധത്തിൽ പക്ഷപാതമായി പെരുമാറി എന്ന് ആരിലും ഒരു ധാരണ ഉണ്ടാകാൻ ഇടയാകരുത്.

പതിവുപോലെ ആഗസ്റ്റിലെ രണ്ടാംശനിയാഴ്ച (13-ാം തീയതി) വാർഷിക പൊതുയോഗവും 12-ാം തീയതി എക്സിക്യൂട്ടീവുമാണ് സംബന്ധിക്കുവാനായി സമയം മാറ്റിവെക്കുവാൻ ഇപ്പോഴേ ശ്രദ്ധിക്കുമല്ലോ.

### 2012 ഒ.വി.ബി.എസ്.

2011-ലെ ഒ.വി.ബി.എസിനെക്കുറിച്ച് ഒരു അവലോകനം നടത്തിക്കഴിഞ്ഞു. പൊതുവേ നല്ല അഭിപ്രായമാണ് കിട്ടിയിട്ടുള്ളത്. പ്രത്യേകിച്ചും നോമ്പിലെ പ്രാർത്ഥനകളും, കുമ്പിടീലും പല യൂണിറ്റുകളിലും നടത്താൻ കഴിഞ്ഞത് കുട്ടികൾക്ക് നല്ല ഒരു ആത്മീയ അനുഭവമായി "നാമെല്ലാവരും ക്രിസ്തുവിൽ ഒന്ന്" ഗലാ. 3:28. എന്നുള്ളതാണ് 2012-ലെ ചിന്താവിഷയം. പാട്ടുകൾ എഴുതുന്നവരൊക്കെ ഇപ്പോഴേ പ്രാർത്ഥനാപൂർവ്വം അതിനായി ഒരു ഒരുങ്ങുമല്ലോ.

### പരീക്ഷകൾക്കുള്ള രജിസ്ട്രേഷൻ

വിജ്ഞാപനങ്ങൾ ശ്രദ്ധിച്ചുവായിക്കാത്തതുമൂലം ചുരുക്കം ചിലരെങ്കിലും ഈ കാര്യത്തിൽ വീഴ്ചവരുത്തുന്നുണ്ട്. പരീക്ഷകൾക്കുള്ള രജിസ്ട്രേഷൻ സെപ്റ്റം. 30-ന് മുൻപ് നടത്തിയിരിക്കണം. 100 രൂപ ഫൈനോടുകൂടി ഒക്ടോ. 31-നുവരെ രജിസ്ട്രേഷൻ സ്വീകരിക്കുന്നതാണ്. ഇതു സംബന്ധിച്ചു ഒട്ടേറെ കാര്യങ്ങൾങ്ങൾ ഓഫീസിൽ ചെയ്യേണ്ടതായിട്ടുള്ളതിനാൽ ഒക്ടോ 31 നുശേഷം രജിസ്ട്രേഷൻ സ്വീകരിക്കുവാൻ സാദ്ധ്യമല്ല. എല്ലാവരും ഇക്കാര്യത്തിൽ സഹകരിക്കണമെന്ന് പ്രത്യേകം താല്പര്യപ്പെടുന്നു.

### പുതിയ ഓഫീസ്

ദൈവകൃപയാൽ പുതുക്കിയ ഓഫീസിന്റെ കൂദാശ എക്സിക്യൂട്ടീവ് കമ്മറ്റി കൂടുന്ന ജൂൺ 4-ന് നടത്തി. പുതുക്കം ഓഫീസുകൾക്കും, കെട്ടിടങ്ങൾക്കും ഒക്കെ ഉണ്ടാകുന്നത് നല്ലതാണെങ്കിലും, നിരന്തരം പുതുക്കപ്പെടേണ്ടത് നാമെല്ലാവരുമാണ്. മാതൃകകൾ നഷ്ടപ്പെടുന്ന ഈ ലോകത്തിൽ സൺഡേസ്ക്കൂളുകൾക്ക് വിവിധ തലങ്ങളിൽ നേതൃത്വം നൽകുന്ന നമുക്ക് പുതുക്കം ഉണ്ടായിക്കൊണ്ടിരുന്നാൽ നമ്മോടു ബന്ധപ്പെട്ടു നിൽക്കുന്ന കുഞ്ഞുങ്ങളും ക്രിസ്തുവിൽ പുതുക്കപ്പെട്ടുകൊണ്ടിരിക്കും. അതിനായി നമുക്ക് ഒരുമിച്ച് പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്യാം. ■

### 'പ്രത്യാശ' കൗൺസലിംഗ് കോഴ്സ്

കോട്ടയം: ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിലെ, കൗൺസലിംഗ് പരിശീലനപദ്ധതിയായ 'പ്രത്യാശ' കൗൺസലിംഗ് സെന്ററിന്റെ 2011-12 വർഷത്തിലേക്കുള്ള അപേക്ഷകൾ ക്ഷണിയ്ക്കുന്നു. പ്രോസ്പെക്ടസിനും കൂടുതൽ വിവരങ്ങൾക്കുമായി ഫാ. ഡോ. ഒ. തോമസ്, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, കോട്ടയം - 1 (ഫോൺ 9497107740, 0481-2566650) എന്ന വിലാസത്തിൽ ജൂൺ 20നു മുമ്പായി ബന്ധപ്പെടുക

സ്തൈത്രണം രോഹിണി വർഗീസ്, തിരുവല്ല



# പച്ച

**ജൂൺ 5,**
**ലോക പരിസ്ഥിതിദിനം**

**പ്രകൃതിയെ അശ്രദ്ധമായി നശിപ്പിച്ചതും, മാരകമായ വിഷം തളിച്ച പച്ചക്കറികൾ വിറ്റ് വൻ ലാഭമുണ്ടാക്കിയതും നമ്മുടെ വലിയ പിഴകളുടെ ലിസ്റ്റിൽ സഭ എന്നാണു ചേർക്കുക?**

ദൈവമെന്ന മഹാ കലാകാരന്റെ ആസൂത്രണ വൈഭവം വിളങ്ങുന്ന സൃഷ്ടിയാണ് ഈ ലോകം. എല്ലാം നല്ലതെന്ന് അദ്ദേഹം സ്വയം അഭിനന്ദിച്ച ധന്യമുഹൂർത്തം. വയലിലെ ലില്ലിപ്പൂവിനെയും ജ്ഞാനിയായ രാജാവിനെയും മഹത്വത്തിന്റെ ഒരേ വർണ്ണങ്ങൾ ചാലിച്ചു വരയ്ക്കാൻ കഴിവുള്ള മാസ്റ്റർ ആർട്ടിസ്റ്റ്! മനുഷ്യനെയും സ്ത്രീയേയും സൃഷ്ടിച്ച് അദ്ദേഹം ഹരിതാഭരമായ ഏദനിലാക്കിയത് പച്ചയുമായി പ്രണയത്തിൽ ജീവിക്കുവാനായിരുന്നു. അന്നുമുതൽ പച്ച എക്കാലത്തും അവരെ പോറ്റിപുലർത്തിയിരുന്നു. പച്ച എന്നൊരു നിറമില്ലായിരുന്നെങ്കിൽ ഈ മാനവജാതിയുടെ ഗതി എന്താകുമായിരുന്നു.!

ജീവൻ തുള്ളിത്തുളുമ്പുന്ന വാക്കാണ് പച്ച-പച്ചമരം, പച്ചില, പച്ച മാങ്ങ, പച്ചമീൻ, പച്ചമനുഷ്യൻ-എല്ലാം പുതുമയും ജീവനും നന്മയും നിറഞ്ഞ വാക്കുകൾ. പച്ച പ്രതീക്ഷയുടെ നിറമാണ്, അതിജീവനത്തിന്റെ സൗന്ദര്യമുള്ളത്. "പച്ചയായ പുൽപ്പുറങ്ങളിൽ അവനെന്നെ കിടത്തുന്നു". (സങ്കീ. 23:2) എന്ന് ദാവീദ് എത്ര നന്ദിയോടും ഭക്തിയോടും പാടിയിരിക്കുന്നു! ഒരു പുൽനാമ്പിന്റെ പോലും ജീവൻ നമ്മിൽ നിന്നല്ല എന്ന തിരിച്ചറിവ് അദ്ദേഹത്തിനുണ്ടായിരുന്നു.

പ്രത്യാശ, പറുദീസ, നിത്യജീവൻ, സൗന്ദര്യം, പുതുജീവൻ, പരിസ്ഥിതി, ആശ്വാസപ്രദം, അനശ്വരം എന്നിങ്ങനെ പച്ച എന്ന പദത്തിന്റെ അർത്ഥവ്യാപ്തി നീളുന്നു. പരിസ്ഥിതി പ്രവർത്തകരുടെ ചിഹ്നത്തിലും ഈ നിറം തന്നെ. 'Going green' എന്നു പറഞ്ഞാൽ പരിസ്ഥിതിയുടെ ചങ്ങാതിയായി ജീവിക്കുന്നു എന്നർത്ഥം. ഇന്ന് മലങ്കരസഭയും പരിസ്ഥിതി സംരക്ഷണത്തിലേക്ക് ചെറിയ കാൽവെയ്പുകൾ വച്ചു തുടങ്ങി എന്നത് സന്തോഷപ്രദമാണ്. മരങ്ങൾ നടുവാനും, മഴവെള്ളം സംഭരിക്കുവാനും തുടക്കമിട്ടതോടൊപ്പം ദൈനംദിന ജീവിതശൈലിയിലേക്കും പച്ചയെ സന്നിവേശിപ്പിക്കേണ്ടതാണ്.

ഓസ്കർ അവാർഡുകൾ വാരിക്കൂട്ടിയ സിനിമയാണ് 'On Golden Pond'. വൻ നഗരത്തിൽ പഠിക്കുന്ന പതിനഞ്ചുവയസ്സുകാരൻ ഒരു അവധിക്കാലം ചിലവഴിക്കുവാൻ വല്യപ്പച്ചന്റെയും വല്യമ്മച്ചിയുടെയും ഗ്രാമീണ വസതിയിൽ വരാൻ നിർബന്ധിതനാകുന്നു. തടാകക്കരയിലാണാ കൊച്ചുവീട്. സ്കൂളിൽ പെൺകുട്ടികളുടെ പിറകെ നടക്കലായിരുന്നു അവന്റെ പ്രിയ വിനോദം. സുവർണ്ണതടാകക്കരയിൽ വല്യപ്പച്ചൻ വളരെ ക്ഷമയോടെ അവനെ മീൻ പിടിത്തം, ബോട്ടിങ്ങ്, നീന്തൽ, ഡൈവിങ്, പാചകം ഒക്കെ പഠിപ്പിക്കുന്നു. അതോടെ അവന്റെ പഴയ വികൃതികളൊക്കെ പാടേ മാറുന്നു. സ്നേഹം പങ്കുവയ്ക്കുക, മുതിർന്നവരെ ബഹുമാനിക്കുക, വീട്ടിലെ ഭക്ഷണം ഇഷ്ടപ്പെടുക, ഒക്കെ അവൻ ശീലിച്ചു. തികച്ചും ഒരു പുതിയ കുട്ടിയായി അവൻ നഗരത്തിൽ മാതാപിതാക്കളുടെ അടുത്തേക്ക് മടങ്ങുന്നു-ആ സുവർണ്ണതടാകം പോലെ തിളക്കമാർന്ന വ്യക്തിത്വത്തിന് ഉടമയായി. ഇതാണ് പ്രകൃതിയുടെ വികൃതി!.

മാനസിക പിരിമുറക്കങ്ങളും ആത്മസംഘർഷങ്ങളും കൊണ്ട് വീർപ്പുമുട്ടുന്ന ആധുനിക മനുഷ്യനോട്, കാടിന്റെ പച്ചയുടെ കുളിർമ്മയിൽ ജീവിതത്തിന്റെ താപമിറക്കിവച്ച്, ദുഃഖക്കടൽ കടക്കുവാൻ കേരളത്തിന്റെ പ്രിയ സുഗതി കുമാരിടീച്ചർ മാടി വിളിക്കുന്നു:

'ഈ നിർഭയമാം നറുമണവും കിളി-
പ്പൂവിളിയും കാട്ടു കാറ്റും
അന്തിത്തണുപ്പും തനിച്ചിരിപ്പും
നിന്റെ
പുഞ്ചിരിയായുയിർക്കുമ്പോൾ
ഇപ്പച്ചയാം തുരുമ്പിന്മേൽ പിടിച്ചു
ഞാൻ
ദുഃഖക്കടൽ കടക്കുന്നു' (തുലാവർഷപ്പച്ച)

ഇതിനെല്ലാം ഉപരി ദൈവത്തിന്റെ 'പച്ച' സ്വഭാവം അറിയുക. അദ്ദേഹം തീർച്ചയായും ഏറ്റവും നല്ല പരിസ്ഥിതി സംരക്ഷകനാണ്. എല്ലാം സൃഷ്ടിച്ച് ഒരുക്കിവച്ചിട്ടാണ് മനുഷ്യനെ അദ്ദേഹം രാജകീയമായി വരവേറ്റത്. പ്രകൃതി നമ്മെ ദൈവത്തോട് അടുപ്പിക്കുന്നു. വാനിൽ തെളിയുന്ന മഴവില്ലും, കടലിലെ വമ്പൻ തിരമാലകളും, തലയെടുപ്പോലെ നിൽക്കുന്ന മലകളും വനങ്ങളും, ഒരു പൂവിന്റെ പുഞ്ചിരിയും, കിളിയുടെ കൊഞ്ചലും ഒക്കെ ആ വലിയ ശക്തിയെ തൊട്ടറിയുവാനും നമിക്കുവാനും നമ്മെ സഹായിക്കുന്നു. (സങ്കീ. 24,96). സൃഷ്ടിയുടെ കാര്യവിചാരകരായ നാം ഭൂമിക്കുവേണ്ടി ഇത്തിരി ത്യാഗങ്ങൾ അനുഷ്ഠിക്കുക വഴി മറ്റു മതങ്ങളോടും ജാതികളോടും സംസ്കാരങ്ങളോടും കൈകോർക്കുകയാണ്. തീർച്ചയായും ഒത്തൊരുമയുടെയും പാരസ്പര്യത്തിന്റെയും ബന്ധങ്ങളുടെയും അടുപ്പവും ചൂടും അനുഭവപ്പെടുന്ന അവസരം.

"യത്തേഭൂമേ വിഖനാമി

ക്ഷിപ്രം തദപി രോഹതു
മാതേ മർമ വിമൃഗ്വാരി
മാതേ ഹൃദയമർപ്പിപം" (അഥർവ വേദം)

("ഹേഭൂമി, ഞാൻ നിന്നിൽനിന്ന് വെട്ടിയം കുഴിച്ചും എന്തുതന്നെ എടുക്കുന്നുവോ, അവയെല്ലാം വേഗത്തിൽത്തന്നെ തഴച്ചുവളരുമാറാകട്ടെ, ഞാൻ അവിടുത്തെ മർമ്മങ്ങളെ പിളർക്കാതിരിക്കട്ടെ, ഹൃദയത്തെ മുറിപ്പെടുത്താതിരിക്കട്ടെ"). ഈ പ്രാർത്ഥന എപ്പോഴും നമ്മുടെ നാവിലുണ്ടാകട്ടെ.

പ്രകൃതിയെ അശ്രദ്ധമായി നശിപ്പിച്ചതും, മാരകമായ വിഷം തളിച്ച പച്ചക്കറികൾ വിറ്റ് വൻ ലാഭമുണ്ടാക്കിയതും നമ്മുടെ വലിയ പിഴകളുടെ ലിസ്റ്റിൽ സഭ എന്നാണു ചേർക്കുക? കുമ്പസാരത്തിനു മുട്ടുകുത്തുമ്പോൾ സ്വന്തപാപങ്ങളുടെ കൂടെ വിശ്വാസികൾ അതും ഏറ്റു പറയുകയാണെങ്കിൽ അന്ന് തീർച്ചയായും നാം ഒരു ഹരിത സഭയായിത്തീർന്നിരിക്കും.

മനുഷ്യന്റെ ഉള്ളിലെ പച്ചപ്പ് വാടാതെ കാക്കണേ, ദൈവമേ. ■

**ജനകീയം**

# പണം

**പ**ണം ഉല്ലാസങ്ങൾ ലഭ്യമാക്കും, പക്ഷേ, സന്തോഷം സാധ്യമാക്കുകയില്ല.

പണം പൂമെത്ത ഒരുക്കും. എന്നാൽ ഉറക്കം നല്കുകയില്ല.

പണം പുസ്തകസഞ്ചയം കരഗതമാക്കും. പക്ഷേ, ജ്ഞാനം കൈവരുത്തുകയില്ല.

പണം വിലയേറിയതും സൂക്ഷ്മവുമായ നാഴികമണി വാങ്ങിക്കും, പക്ഷേ സമയം വാങ്ങാൻ സാധ്യമല്ല.

പണംകൊണ്ട് സഹചാരികളെ നേടാം. എന്നാൽ ഉത്തമ സുഹൃത്തുക്കളെ നല്കാൻ കഴിയുകയില്ല.

പണംകൊണ്ട് വിലയേറിയ ഭക്ഷണപദാർത്ഥങ്ങൾ ആർജിക്കാം. പക്ഷേ ഭോക്താവിനു രുചി വരുത്താനാവില്ല.

പണംകൊണ്ടു മണിമന്ദിരങ്ങൾ നിർമിക്കാം. പക്ഷേ ജീവിതം നിർമ്മിക്കുവാൻ അശക്തമാണ്.

പണംകൊണ്ടു ശക്തമായ ഔഷധങ്ങൾ വാങ്ങാം. പക്ഷേ, ആരോഗ്യം വാങ്ങാൻ സാധിക്കുകയില്ല.

പണംകൊണ്ടു വജ്രമോതിരം നേടാം. പക്ഷേ വിജയകരമായ വിവാഹം അതുകൊണ്ടു സാധ്യമല്ല.

*കടപ്പാട്*

# അപേക്ഷകൾ ക്ഷണിക്കുന്നു

ഷാർജ സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് ഇടവകയിൽ "കെയർടേക്കർ" ആയി ജോലി ചെയ്യുവാൻ ആഗ്രഹിക്കുന്ന, താഴെ കൊടുത്തിരിക്കുന്ന നിബന്ധനകൾക്കു വിധേയരായിട്ടുള്ള വ്യക്തികളിൽ നിന്നും അപേക്ഷ ക്ഷണിക്കുന്നു. അപേക്ഷകൾ 2011 ജൂൺ മാസം 31-ാം തീയതിക്കു മുമ്പായി താഴെ കൊടുത്തിരിക്കുന്ന മേൽവിലാസത്തിൽ ലഭിക്കത്തക്കവണ്ണം അയച്ചു തരേണ്ടതാണ്.

**നിബന്ധനകൾ**

1. അപേക്ഷകൻ മലങ്കര ഓർത്തഡോക്സ് സഭാംഗവും, സൽസ്വഭാവിയും ആരോഗ്യമുള്ളവനും ആയിരിക്കണം.
2. കുറഞ്ഞത് അഞ്ച് വർഷം വി. മദ്ബഹായിൽ ശുശ്രൂഷ ചെയ്ത് കൊണ്ടിരിക്കുന്നവരും, വി. മദ്ബഹായിലെ രീതികളെപ്പറ്റിയും, വി. കൂദാശകളെയും അതിന്റെ ക്രമീകരണങ്ങളെപ്പറ്റിയും അറിവുള്ളവരും ആയിരിക്കണം.
3. മേൽ ചോദിച്ച 1, 2 വിഷയങ്ങളെപ്പറ്റിയുള്ള ഒരു സാക്ഷ്യപത്രം അപേക്ഷകന്റെ ഇടവക വികാരിയിൽ നിന്നും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.
4. അപേക്ഷകൻ 20നും 30നും മദ്ധ്യേ പ്രായമുള്ള അവിവാഹിതനും, കുറഞ്ഞ വിദ്യാഭ്യാസ യോഗ്യത 12-ാം ക്ലാസ്സ് പാസ്സ് ആയിട്ടുള്ളവരുമായിരിക്കണം; അപേക്ഷകന്റെ പാസ്സ്പോർട്ട് കോപ്പി അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.
5. അപേക്ഷകന്റെ വിദ്യാഭ്യാസ യോഗ്യത, വയസ്സ്, കുടുംബത്തിന്റെ സാമ്പത്തിക സ്ഥിതി ഇവ ബോധ്യപ്പെടുത്തുന്ന സർട്ടിഫിക്കറ്റുകളുടെ പകർപ്പ് അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.
6. സെലക്റ്റ് ചെയ്യുന്നപക്ഷം, വിവരം അപേക്ഷകനെ നേരിട്ട് അറിയിക്കുന്നതും, ആവശ്യമുള്ള പക്ഷം അപേക്ഷകന്റെ S.S.L.C. സർട്ടിഫിക്കേറ്റ് യു.എ.ഇ. എംബസ്സിയിൽ നിന്നും അറ്റസ്റ്റ് ചെയ്ത് തരേണ്ടതുമാണ്.
7. അപേക്ഷയോടൊപ്പം ഏതെങ്കിലും തരത്തിലുള്ള ശുപാർശ കത്തുകളും, അപേക്ഷ അയച്ചതിനു ശേഷമുള്ള കത്തിടപാടുകളും അപേക്ഷ പരിഗണിക്കാതിരിക്കാനുള്ള കാരണങ്ങൾ ആയിരിക്കുന്നതാണ്.
8. കെയർടേക്കറുടെ സേവനകാലാവധി 2011 നവംബറിൽ ആരംഭിച്ച് മൂന്ന് വർഷം ആയിരിക്കുന്നതും, ഷാർജ ഇടവക ബൈലാ അനുശാസിക്കുന്ന എല്ലാ ആനുകൂല്യങ്ങളും യഥാസമയം ലഭിക്കുന്നതുമാണ്. ഈ വിഷയത്തെപ്പറ്റി ഷാർജ ഇടവകയുടെ പൊതുയോഗ തീരുമാനം അന്തിമം ആയിരിക്കുന്നതുമാണ്.

അപേക്ഷ അയയ്ക്കേണ്ട വിലാസം

**Rev.Fr. George Abraham**
P.O. Box. 2229,
Sharja, U.A.E.

Breaking the Word

ഫാ. ഡോ. റെജി മാത്യു



# തിരുവചനധ്യാനം

**2011 ജൂൺ 12**
**പെന്തിക്കോസ്തിയിലെ അത്ഭുതങ്ങൾ**
*(അപ്പോ. പ്ര. 21-13)*

'പെന്തക്കോസ്ത്' എന്ന ഗ്രീക്കുവാക്കിന് 'അമ്പതാമത്' എന്നുമാത്രമാണർത്ഥം. പെസഹാ പെരുന്നാളിനുശേഷമുള്ള അമ്പതാം ദിവസത്തെയാണ് യഹൂദന്മാർ 'പെന്തക്കോസ്തി പെരുനാളാ'യി ആഘോഷിച്ചിരുന്നത്. ഇതിനിടയിൽ ഏഴുപൂർണ ആഴ്ചകൾ വരുന്നതിനാൽ ഈ പെരുന്നാളിനെ 'വാരപെരുനാൾ' എന്നും വിളിച്ചിരുന്നു. ഇതിന്റെ ആഘോഷങ്ങളുടെ വിശദാംശങ്ങൾ ലേവ്യാപുസ്തകം 23-ാം അദ്ധ്യായത്തിൽ മറ്റു പെരുനാളുകളുടെ വിശദീകരണങ്ങളോടൊപ്പം നാം വായിക്കുന്നുമുണ്ട്. ദീർഘദർശിയായ മോശയ്ക്ക് യഹോവയായ ദൈവം സീനായി മലമുകളിൽവച്ച് കല്പനകളെഴുതിയ പലകകൾ നൽകിയ ദിനമായ അന്ന് ഒരു വിശുദ്ധ സമ്മേളനം കൂടണമെന്നും അന്ന് യാതൊരു വേലയും ചെയ്യരുതെന്നും സംഖ്യാപുസ്തകത്തിൽ നാം കാണുന്നു (സംഖ്യ 28:26). യഹൂദന്മാരുടെ മൂന്നു വലിയ പെരുനാളുകളിൽ സുപ്രധാനമായത് പെസഹാ പെരുനാളാണെങ്കിലും കാർഷിക വിളകളുടെ വിളവെടുപ്പുകാലമായതിനാൽ ഏവരും കൂടുതലും സന്തോഷിച്ചിരുന്നത് പെന്തിക്കോസ്തിയുടെ ആഘോഷങ്ങളിലാണ്.

അപ്പോസ്തോല പ്രവർത്തികൾ രണ്ടാമദ്ധ്യായത്തിൽ നാം കാണുന്നത് യേശുവിന്റെ ക്രൂശുമരണത്തിനും ഉത്ഥാനത്തിനും ശേഷമുള്ള പെന്തിക്കോസ്തിയുടെ വിശേഷങ്ങളാണ്. വേനൽക്കാലത്ത് യാത്രാസൗകര്യം കൂടുതലായിരുന്നതിനാൽ ഇത്തവണയും ആയിരക്കണക്കിനാളുകൾ യറുശലേമിൽ തടിച്ചുകൂടിയിട്ടുണ്ട്. ഏതാണ്ട് പതിനഞ്ചിൽപരം സ്ഥലങ്ങളിൽ നിന്നും വന്നിരിക്കുന്നത് മൂവായിരത്തോളം ആളുകളാണ്. അന്നത്തെ മാനദണ്ഡമനുസരിച്ച് ഇതൊരു വലിയ ജനക്കൂട്ടം തന്നെയായിരുന്നു. മാത്രവുമല്ല യറുശലേമിലെ ക്രിസ്തുസഭയിൽ അന്നാകെ ഉണ്ടായിരുന്നത് നൂറ്റിയിരുപതു പേരായിരുന്നു എന്നു നാം നേരത്തെ വായിക്കുന്നുമുണ്ട്. പ്രധാനമായും മൂന്നു സംഭവങ്ങളാണ് ഈ ദിവസം യറുശലേമിൽ നടന്നതായി വി. ലൂക്കോസ് രേഖപ്പെടുത്തുന്നത്.

ഒന്നാമതായി അവിടെ തടിച്ചുകൂടിയ ജനങ്ങൾക്കിടയിൽ പരിശുദ്ധാത്മാവ് തീനാവുകളുടെ രൂപത്തിൽ പ്രത്യക്ഷനായി. ദൈവസാന്നിദ്ധ്യം ഉള്ളിടത്ത്, പ്രത്യേകിച്ചും യഹോവയുടെ ശക്തമായ ഇടപെടലുകളുടെ അവസരങ്ങളിൽ, കൊടുങ്കാറ്റും (1 രാജാ 19:11) അഗ്നിയും (യെശ. 66:15) പ്രത്യക്ഷങ്ങളായ അടയാളങ്ങളാണ്. പരിശുദ്ധാത്മാവിന്റെ സാന്നിദ്ധ്യം സൃഷ്ടിയുടെ ആരംഭം മുതൽ നമുക്ക് അനുഭവപ്പെടുന്നുവെങ്കിലും ക്രിസ്തുവിന്റെ ഉയർപ്പിനുശേഷമുള്ള ഈ പെന്തിക്കോസ്തി ദൈവത്തിന്റെ രക്ഷാകരപദ്ധതിയിൽ ഒരു പുതിയ തുടക്കം കുറിക്കുകയാണ്. "അവൻ നിങ്ങളെ പരിശുദ്ധാത്മാവിലും തീയിലും സ്നാനം ഏല്പിക്കും" (മത്താ. 2:11) എന്ന യോഹന്നാൻ സ്നാപകന്റെ യേശുവിനെക്കുറിച്ചുള്ള പ്രവചനം ഇവിടെ നിവൃത്തിയാകുകയാണ് ചെയ്യുന്നത്. അഗ്നി തിന്മയെ നശിപ്പിക്കുകയും (ലൂക്കോ 3:9) നന്മയുള്ളവരെ ശുദ്ധീകരിക്കുന്നതുമാണ് (1 പത്രോ 1:7)

പെന്തിക്കോസ്തിയിലെ രണ്ടാമത്തെ സംഭവം ഗലീലക്കാരായ അപ്പോസ്തലന്മാർക്ക് ലഭിച്ച ഭാഷാവരമാണ്. യെശയ്യാ പ്രവാചകൻ പറയുന്ന "അന്യഭാഷ"യാണോ (യെശ. 28:11) ഇവിടെ എന്നുള്ളത് പഠനാർഹമായ വിഷയമാണ്. യോവേൽ പ്രവാചകൻ പറയുന്നത് ദൈവത്തിന്റെ ആത്മാവ് ലഭിയ്ക്കുമ്പോൾ "നിങ്ങളുടെ പുത്ര

ന്മാരും പുത്രിമാരും പ്രവചിക്കും" എന്നും "യൗവ്വനക്കാർ ദർശനങ്ങളെ കാണും" എന്നുമാണ് (യോവേ. 2:28-30). വി. ലൂക്കോസ് രേഖപ്പെടുത്തുന്നത് ഗലീലക്കാരായ കർതൃശിഷ്യന്മാർ സംസാരിച്ചപ്പോൾ "നമ്മുടെ ഭാഷകളിൽ അവർ ദൈവത്തിന്റെ വൻകാര്യങ്ങളെ പ്രസ്താവിക്കുന്നത്" കേട്ടു എന്ന് വിവിധസ്ഥലങ്ങളിൽ നിന്നും വന്നവർ പറഞ്ഞു എന്നാണ് (അപ്പോ. പ്ര. 2:11). ആർക്കും മനസ്സിലാകാത്ത ഒരു ഭാഷയെപ്പറ്റിയല്ല ഇവിടെ പ്രസ്താവിക്കുന്നത്. മറിച്ച്, പരിശുദ്ധനായ പൗലോസ് ശ്ലീഹാ കൊരിന്ത്യരോടുപറയുന്നതുപോലെ ശ്രോതാക്കൾക്കു മനസ്സിലാകുന്ന ഭാഷകളെപ്പറ്റിയാണ് നാം ചിന്തിക്കേണ്ടത് (1 കൊരി. 14-ാം അദ്ധ്യായം). ഇന്നത്തെ ചില ക്രിസ്തീയ സമൂഹങ്ങളിൽ ചില ആളുകൾ എഴുന്നേറ്റു പറയുന്ന ജല്പനങ്ങൾ "മറുഭാഷ" എന്നറിയപ്പെടുന്നുവെങ്കിലും അതിന് പെന്തിക്കോസ്തിയിലെ അനുഭവവുമായി യാതൊരു സാദൃശ്യവുമില്ല.

പെന്തിക്കോസ്തിയിലെ മൂന്നാമത്തെ സംഭവം ശിഷ്യന്മാരുടെ തലവനായ പ. പത്രോസ് ശ്ലീഹായുടെ പ്രസംഗം തന്നെയാണ്. "പരിശുദ്ധാത്മാവ് വരുമ്പോൾ നിങ്ങൾ യറുശലേമിലും, യഹൂദ്യയിലും, ശമര്യയിലും, ഭൂലോകമൊക്കെയിലും എന്റെ സാക്ഷികൾ ആകും" (അപ്പോ. പ്ര. 1:8) എന്ന് സ്വർഗ്ഗാരോഹണം ചെയ്ത കർത്താവ് പറഞ്ഞത് ഒരുതരത്തിൽ ഇവിടെ ഉദ്ഘാടനം ചെയ്യപ്പെടുകയാണ്. ക്രിസ്തീയ സഭയിലെ ഒന്നാമത്തെ സുവിശേഷപ്രസംഗമാണ് നാം പത്രോസിൽ നിന്നും കേൾക്കുന്നത്. മത്സ്യബന്ധനക്കാരനായി ഉപജീവനം കഴിച്ചുകൊണ്ടിരുന്ന പത്രോസ് ക്രിസ്തുവുമായുള്ള ബന്ധത്തിൽക്കൂടി രൂപാന്തരം പ്രാപിച്ച് വിശുദ്ധ നഗരമായ യറുശലേമിൽ തടിച്ചുകൂടിയ ജനക്കൂട്ടത്തോട് ദൈവത്തിന്റെ രക്ഷാകരപദ്ധതിയെപ്പറ്റിയും അതിൽ പെന്തക്കോസ്തിയിലെ അത്ഭുതങ്ങൾക്കുള്ള സ്ഥാനവും വ്യക്തമായി പ്രസ്താവിക്കുകയാണ് ചെയ്യുന്നത്. ആരാണ് ക്രിസ്തുവെന്നും അദ്ദേഹത്തിന്റെ ക്രൂശുമരണത്തിന്റെ അർത്ഥമെന്തായിരുന്നുവെന്നും ഇന്ന് അദ്ദേഹം എവിടെയിരിക്കുന്നുവെന്നും പറഞ്ഞ പത്രോസ് തന്റെ ശ്രോതാക്കളെ മാനസാന്തരത്തിലേക്ക് നയിക്കുകയാണ്. നസ്രായനായ യേശു അവർ പ്രതീക്ഷിച്ചിരുന്ന "കർത്താവും മശിഹായുമാണെന്നു" പറഞ്ഞ പത്രോസ് (അപ്പോ. പ്ര. 2:36) അവരോട് അവരുടെ പാപങ്ങൾ ക്ഷമിച്ചുകിട്ടുന്നതിനായി യേശുക്രിസ്തുവിന്റെ നാമത്തിൽ സ്നാനമേൽക്കുവാനും നശിച്ചുപോകുന്ന തലമുറയിൽ നിന്നും തങ്ങളെ തന്നെ രക്ഷിക്കുവാനുമാണ് ഉപദേശിക്കുന്നത് (അപ്പോ. പ്ര. 2:38-40). മൂവായിരത്തോളം പേരാണ് ഇവിടെ സ്നാനം സ്വീകരിക്കുന്നത്. മാത്രവുമല്ല, അവർ ഒരുമയുടേയും പരസ്പര പങ്കിടീലിന്റെയും പുതിയ ഒരു ജീവിതരീതിയവലംബിക്കുകയും അപ്പം നുറുക്കിയും ദൈവത്തിനു സ്തോത്രം പാടിയും (അപ്പോ. പ്ര. 2:42-47) പുതിയൊരു ആത്മീയ ജീവിതമാരംഭിയ്ക്കുകയും ചെയ്യുന്നു. ഇതെല്ലാം നടക്കുന്നത് യഹൂദന്മാരുടെ ആത്മീയ കേന്ദ്രമായ യറുശലേം ദേവാലയത്തിനുള്ളിൽ വച്ചുതന്നെയാണെന്നുള്ളതാണ് ഈ സംഭവത്തിന്റെ പ്രത്യേകത (അപ്പോ. പ്ര. 2:46). ചുരുക്കത്തിൽ ദൈവജനത്തിന്റെ ആദ്ധ്യാത്മികയനുഭവങ്ങളിൽ സാരമായ മാറ്റം തന്നെ വരുത്തിയ സംഭവമാണ് പെന്തിക്കോസ്തി പെരുനാൾ. ഈ പുതിയ ജീവിതരീതിയവലംബിച്ചവരെയാണ് പിന്നീട് ക്രിസ്തുവിന്റെ അനുയായികൾ എന്നയർത്ഥത്തിൽ "ക്രിസ്ത്യാനികൾ" എന്നുവിളിച്ചു തുടങ്ങുന്നത്.

നമ്മുടെ ആരാധനയിലും പരിശുദ്ധാത്മാവിന്റെ സാന്നിദ്ധ്യം തിരിച്ചറിയുകയും, പരിശുദ്ധാത്മാവിന്റെ ആളത്വത്തെപ്പറ്റിയും, പ്രവർത്തന പദ്ധതികളെപ്പറ്റിയും പഠിയ്ക്കുവാനുമുള്ള ഒരുദിനമായിട്ടാണ് പെന്തിക്കോസ്തിയാരാധന തന്നെ ക്രമീകരിക്കപ്പെട്ടിരിക്കുന്നത്. സുദീർഘമായ ശുശ്രൂഷയിൽ ത്രിത്വാരാധനയിലൂടെ പ്രത്യേകിച്ചും പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്തെ, അനുഭവവേദ്യമാക്കുവാനാണ് ഉദ്ദേശിച്ചിരിക്കുന്നത്. സഭമൊത്തമായും, ആരാധനയിൽ പങ്കെടുക്കുന്നവർ വ്യക്തിപരമായും പരിശുദ്ധാത്മാവിന്റെ സാന്നിദ്ധ്യത്തെ രുചിച്ചറിയുവാനുള്ളതാണ് ഈ ദിവസം. ആത്മാവിന്റെ ഫലങ്ങൾ പുറപ്പെടുവിക്കുവാനുള്ള ആഹ്വാനം കൂടി ഇന്നത്തെ ശുശ്രൂഷകൾ നമുക്ക് നൽകുന്നുണ്ട്.

### 2011 ജൂൺ 19

## അടയാളങ്ങളുടെ അർത്ഥവ്യാപ്തി

*(യോഹ. 6:26-35)*

വി. യോഹന്നാന്റെ സുവിശേഷത്തിന്റെ ഒരു പ്രത്യേകത അതിലെ യേശുവിന്റെ സംവാദങ്ങളും പ്രഭാഷണങ്ങളുമാണ്. നിക്കോദിമോസിനോടും (യോഹ. 3:1-21) ശമര്യാക്കാരിയോടുമുള്ള (യോഹ. 4:1-42) സംവാദങ്ങൾക്കുശേഷം യേശു ശാബതിനെപ്പറ്റിയുള്ള തന്റെ പ്രഭാഷണം (യോഹ. 5:16-47) നടത്തുന്നു. അതുകഴിഞ്ഞ് നാം വായിക്കുന്നത് നാലുസുവിശേഷങ്ങളിലും വിവരിക്കപ്പെടുന്ന സംഭവം അഞ്ചപ്പം കൊണ്ട് അയ്യായിരങ്ങളെ പോഷിപ്പിക്കുന്ന സംഭവമാണ് (യോഹ. 6:1-15). ഇതിനെ സംബന്ധിക്കുന്ന സുദീർഘമായ പ്രഭാഷണം ചെറിയ ഒരു ഇടവേളയ്ക്കുശേഷം ആരംഭിയ്ക്കുന്നു (യോഹ. 6:22-59). ഇതിന്റെ തുടക്കത്തിലെ വാചകങ്ങളാണ് ഇന്നത്തെ നമ്മുടെ ചിന്താവിഷയം.

കർത്താവിന്റെ അത്ഭുത പ്രവർത്തനങ്ങളിൽ ഏറ്റവും കൂടുതൽ ജനശ്രദ്ധയാകർഷിച്ച സംഭവമായിരുന്നു ഒരു കൊച്ചു കുട്ടി തന്റെയാവശ്യത്തിനായി കൊണ്ടുവന്ന അഞ്ച് അപ്പവും രണ്ടു മീനും അയ്യായിരത്തോളം വരുന്ന പുരുഷാരത്തെ സംതൃപ്തിപ്പെടുത്തിയ അതിശയം. ഇതോടുകൂടി യേശുവിന്റെ പേരു പതിവിലധികം പ്രസിദ്ധിയാർജ്ജിക്കുകയും ധാരാളമാളുകൾ യേശുവിനെ തേടി പുറപ്പെടുകയും ചെയ്തു. തിബര്യാസിൽ നിന്നും വന്ന വഞ്ചികളിൽ യേശുവിനെയും ശിഷ്യന്മാരെയും കാണാതായപ്പോൾ ഇക്കൂട്ടർ വള്ളങ്ങളിൽ കഫർന്നഹൂമിലേക്ക് പോകുകയാണ് ചെയ്തത്. അവിടെയെത്തി യേശുവുമായി ഇവർ നടത്തുന്ന സംഭാഷണമാണ് ഇന്നത്തെ വായനയുടെ കേന്ദ്രബിന്ദു.

"നീ എപ്പോഴാണ് ഇവിടെയെത്തിയത്?" എന്ന് ആളുകളുടെ ചോദ്യത്തിനു മറുപടി പറയുന്നതിനുപകരം യേശു അവരുടെ വരവിന്റെ ഉദ്ദേശം അർത്ഥശങ്കയ്ക്കിടയില്ലാത്ത വിധം വ്യക്തമാക്കുന്നു. "അടയാളങ്ങൾ കണ്ടതുകൊണ്ടല്ല, മറിച്ച് അപ്പം തിന്നു തൃപ്തരായതുകൊണ്ടാണ് നിങ്ങൾ എന്നെ അന്വേഷിക്കുന്നത്" എന്ന്

യേശു പറയുമ്പോൾ വായനക്കാരന്റെ മനസ്സിൽ സ്വാഭാവികമായി ഉയരുന്ന ചോദ്യം ഇവ രണ്ടും തമ്മിലുള്ള വ്യത്യാസമെന്ത് എന്നുതന്നെയായിരിക്കും. അഞ്ച് അപ്പം കൊണ്ട് അയ്യായിരങ്ങളെ പോഷിപ്പിച്ച സംഭവത്തിലെ യേശു ഉദ്ദേശിക്കുന്ന "അടയാളവും" "ആളുകളുടെ സംതൃപ്തി"യും തമ്മിലെന്തു ദൂരമാണുള്ളത്? യേശുവിനെ സംബന്ധിച്ചിടത്തോളം അയ്യായിരം പേരുടെ വയറുനിറയ്ക്കുക എന്നതല്ലായിരുന്നു തന്റെ പ്രഥമലക്ഷ്യം. യേശുവിന്റെ ഒരു അത്ഭുതപ്രവർത്തനവും ജനങ്ങളുടെ ഭൗതികാവശ്യങ്ങൾക്ക് താൽക്കാലിക പരിഹാരം നൽകുകയെന്നതായിരുന്നില്ല. അതുതന്നെയാണ് ഇന്നത്തെ അത്ഭുതപ്രവർത്തകരും യേശുവും തമ്മിലുള്ള സുപ്രധാന വ്യത്യാസം. ഇന്നത്തെ സുവിശേഷ പന്തലുകളെല്ലാം വന്നുകൂടിയിരിക്കുന്നവരുടെ ഭൗതികാവശ്യങ്ങൾ മാത്രം പരിഹരിക്കുന്ന ഒരു ദൈവത്തെയാണ് അവതരിപ്പിക്കുന്നത്. എന്നാൽ യേശുവിനെ സംബന്ധിച്ചിടത്തോളം പ്രത്യേകിച്ചും യോഹന്നാന്റെ സുവിശേഷത്തിന്റെ വീക്ഷണത്തിൽ, എല്ലാ അത്ഭുതപ്രവർത്തനങ്ങളും അന്ത്യകാലത്തിന്റെ "അടയാളങ്ങൾ" മാത്രമായിരുന്നു. ചരിത്രത്തിൽ ദൈവം ഇടപെടുന്നതിന്റെ സൂചനകളായിരുന്നു യേശുവിന്റെ അത്ഭുതപ്രവർത്തനങ്ങൾ. അതുകൊണ്ട് തന്റെ പ്രസംഗവേദികളിലെല്ലാം വന്നു കൂടുന്നവരെ ഭക്ഷണം കൊണ്ട് തൃപ്തിപ്പെടുത്തണമെന്ന് യേശു ഒരിക്കലും ആഗ്രഹിച്ചില്ല.

ദൈവത്തിന്റെ 'മുദ്രയും അടയാളവും' പതിഞ്ഞ് ഭൂമിയിലവതരിച്ച മനുഷ്യപുത്രൻ നൽകുന്ന ഭക്ഷണമെന്താണെന്ന് തിരിച്ചറിയുക എന്നതായിരുന്നു യേശു തന്നെ അനുഗമിച്ചവരിൽ നിന്നും പ്രതീക്ഷിച്ചിരുന്നത്. തന്നെ സമീപിച്ചിരുന്ന യഹൂദന്മാരായ ആളുകൾകൾക്ക് ഇതു ഒരു പുത്തൻ ആശയമായിരുന്നു. അതിനാൽ അവർ ഉടൻ ചോദിക്കുകയാണ്: "ഞങ്ങൾ ചെയ്യണമെന്ന് ദൈവമാഗ്രഹിക്കുന്ന പ്രവർത്തനങ്ങൾ ഏതൊക്കെയാണ്?" യേശു ഇവിടെ ഒരൊറ്റകാര്യം മാത്രമേ അവരിൽ നിന്നും ആവശ്യപ്പെടുന്നുള്ളൂ: "ദൈവം അയച്ചവനിൽ വിശ്വസിക്കുകയെന്നതാണ് ദൈവം ആഗ്രഹിക്കുന്നത്". ഇവിടെ യേശു തന്റെ മനുഷ്യാവതാരത്തിന്റെ ഉദ്ദേശം വ്യക്തമാക്കുകയാണ്. "ഞങ്ങൾക്ക് വിശ്വാസമുണ്ട്" എന്ന് പറയുന്ന അനേകരും അതുകൊണ്ടർത്ഥമാക്കുന്നത് ഏതോ ചില വിശ്വാസസംഹിതകൾ പഠിച്ചിട്ടുണ്ട് എന്നാണ്. എന്നാൽ ഇതല്ല യഥാർത്ഥ വിശ്വാസമെന്ന് യേശു വ്യക്തമാക്കുന്നു. മനുഷ്യപുത്രനായി അവതരിച്ച യേശുക്രിസ്തുവിൽ വിശ്വസിക്കുകയെന്നതാണ് സുപ്രധാനമായകാര്യം. വ്യക്തിപരമായി യേശുവുമായി ഒരു ബന്ധം സ്ഥാപിക്കുകയെന്നതാണ് പരമപ്രധാനമായ കാര്യം.

എന്നാൽ ഇവിടെ യഹൂദന്മാർ ഒരു തുടർചോദ്യം ചോദിക്കുന്നു: "ഞങ്ങൾ കണ്ട് വിശ്വസിക്കുന്നതിന് നീ എന്ത് അടയാളം ചെയ്യുന്നു"? യഹൂദമതത്തെ സംബന്ധിച്ചിടത്തോളം അടയാളങ്ങൾ വളരെ പ്രാധാന്യത്തോടെ കണ്ടിരുന്നു. ഒരുവൻ പ്രവാചകനായോ ദൈവപുരുഷനായോ അംഗീകാരം നേടിയിരുന്നതിൽ അത് അദ്ദേഹം ചെയ്ത അടയാളങ്ങളുടെ അടിസ്ഥാനത്തിൽ മാത്രമായിരുന്നു. പരിശുദ്ധനായ പൗലോസ് ശ്ലീഹാ തന്നെ പറയുന്നുണ്ടല്ലോ യഹൂദന്മാർ അടയാളം അന്വേഷിക്കുന്ന ജനതയാണെന്ന് (1 കൊരി 1:22). ഈ മനോഭാവം മനസ്സിലാക്കിയ യേശു പുരാതനമായ ഒരു അടയാളത്തിലേക്കും അതിന്റെ അടിസ്ഥാനത്തിൽ യഹൂദജനതയുടെ ബഹുമാനവും ആരാധനയും നേടിയ ഒരു വ്യക്തിയിലേക്കുമാണ് വിരൽ ചൂണ്ടുന്നത്. അതു മറ്റാരുമല്ല, ദീർഘദർശിയായ മോശ തന്നെയായിരുന്നു. എന്നാൽ യഹൂദർക്ക് ഇതിലൊരബദ്ധം പറ്റി: അവർ മോശയെ ഉയർത്തികാട്ടി, മോശയെ ഉപകരണമാക്കി മാറ്റിയ ദൈവത്തെ മറന്നു കളഞ്ഞു. അതു മനസ്സിലാക്കിയ യേശു വ്യക്തമാക്കുകയാണ് സ്വർഗ്ഗസ്ഥനായ പിതാവാണ് മരുഭൂമിയിൽ മന്ന വർഷിപ്പിച്ചത് എന്ന്. മോശയുടെ അടയാളം കണ്ട ജനം ദൈവത്തെയാണ് അന്വേഷിക്കേണ്ടിയിരുന്നത്. അതുപോലെ അഞ്ചപ്പം കൊണ്ട് തൃപ്തരായ അയ്യായിരങ്ങളും നസ്രായനായ യേശുവിനെ വെറും ഒരു അത്ഭുതപ്രവർത്തകനായി തെറ്റിദ്ധരിക്കുകയും അദ്ദേഹത്തെ അന്വേഷിക്കുകയും ചെയ്യുക എന്നതിലെ പിശകാണ് യേശു തിരുത്തിക്കുറിക്കുന്നത്. വാസ്തവത്തിൽ നസ്രായനായ യേശു മനുഷ്യാവതാരം ചെയ്ത ദൈവമാണെന്ന് ധരിക്കാത്തവർ മൂഢസ്വർഗ്ഗത്തിലാണ്. യേശുവിലൂടെ ദൈവത്തെ ദർശിക്കുന്നവരാണ് തന്റെ അടയാളങ്ങളുടെയർത്ഥം പൂർണമായും മനസ്സിലാക്കുന്നവർ. ദൈവത്തെ അന്വേഷിക്കുന്നതിനാകട്ടെ നമ്മുടെ മുൻഗണന.

## 2011 ജൂൺ 26
## അപ്പോസ്തോലന്മാർ സർവ്വസംഗപരിത്യാഗി
## (മത്തായി 10:5 – 13)

വിശുദ്ധ മത്തായിയുടെ സുവിശേഷത്തിൽ പ്രധാനമായും യേശുവിന്റെ അഞ്ചു പ്രസംഗങ്ങൾ ഉള്ളതായി ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നുണ്ട്. ഇതിൽ ഒന്നാമത്തേത് സുപ്രസിദ്ധമായ ഗിരിപ്രഭാഷണമാണ് (മത്തായി 5 മുതൽ 7 വരെയുള്ള് അദ്ധ്യായങ്ങൾ). രണ്ടാമത്തേത് സുവിശേഷപ്രവർത്തനത്തെ സംബന്ധിച്ച് യേശു തന്റെ ശിഷ്യന്മാർക്ക് നൽകുന്ന പ്രബോധനമാണ് (പത്താമദ്ധ്യായം). അതിന്റെ പ്രാരംഭ ഭാഗമാണ് ഇന്നത്തെ വേദവായന. മറ്റു മൂന്നു പ്രസംഗങ്ങൾ ദൈവരാജ്യത്തെപ്പറ്റിയും (13–ാം അദ്ധ്യായം), സഭയെപ്പറ്റിയും (18–ാം അദ്ധ്യായം) യുഗാന്ത്യത്തെ സംബന്ധിച്ചും (24 ഉം 25 ഉം അദ്ധ്യായങ്ങൾ) ഉള്ളവയാണ്. തന്റെ പന്ത്രണ്ട് ശിഷ്യന്മാരെ തിരഞ്ഞെടുത്തുകഴിഞ്ഞയുടൻ (മത്താ. 10:1–4) തന്നെ യേശു അവരെ ചില ഉപദേശങ്ങൾ നൽകി അയയ്ക്കുകയാണ്. അവരുടെ സുവിശേഷപ്രചരണ യാത്രയിൽ എവിടെ പോകണം, എവിടെ പോകരുത്, എന്തു പ്രസംഗിക്കണം, കൈയ്യിൽ എന്തെല്ലാം കരുതണം, എവിടെ താമസിക്കണമെന്നുള്ള കാര്യങ്ങളെല്ലാം തന്നെ യേശു വ്യക്തമായി പറയുന്നുണ്ട്. അന്നത്തെ ശിഷ്യന്മാരെ തന്നെയല്ല ഇന്നത്തെ വായനക്കാരെയും അത്ഭുതപ്പെടുത്തുന്ന ചില കാര്യങ്ങളാണ് യേശുവിന്റെ പ്രബോധനത്തെ വേറിട്ടു നിർത്തുന്നത്.

ശിഷ്യന്മാരുടെ സുവിശേഷപര്യടനത്തിന്റെ target group ആയി "യിസ്രായേലിലെ കാണാതെ പോയ ആടുകളാ"ണെന്നുള്ളതിനെക്കാൾ അതിശയം "ജാതികളുടെ ഇടയിലും ശമര്യാക്കാരുടെ പട്ടണത്തിലും പോകരുത്" എന്നുള്ള വിലക്കാണ്. എന്തുകൊണ്ടാണ് ലോകത്തിന്റെ മുഴുവൻ രക്ഷകനായി പിറന്നയേശു തന്റെ ശിഷ്യന്മാർ അവിശ്വാസികളുടെയിടയിൽ പോകരുത്

## പിതാക്കന്മാരുടെ ഓർമ്മപ്പെരുന്നാൾ


യൂയാക്കിം മാർ ഈവാനിയോസ്
(86-ാം ഓർമ്മ, ജൂൺ-6
പരുമലപള്ളി)


ഔഗേൻ മാർ
ദീവന്നാസിയോസ്
(4-ാം ഓർമ്മ, ജൂൺ-6
വള്ളിക്കാട്ട് ദയറ)


മാർത്തോമ്മാ VII
(202-ാം ഓർമ്മ, ജൂലൈ-5
കോലഞ്ചേരി പള്ളി)


സഖറിയ മാർ ദീവന്നാസിയോസ്
(14-ാം ഓർമ്മ, ജൂലൈ-7
പത്തനാപുരം താബോർ ദയറ)

എന്നു ശഠിയ്ക്കുന്നത്? ഇത് ദൈവപദ്ധതിയുടെ ഭാഗമാണോ അതോ ദൈവപുത്രന്റെ നവീനയാശയമാണോ? അങ്ങനെയാണെങ്കിൽ ഇന്നത്തെ സുവിശേഷകരും ദൈവമക്കളുടെ ഇടയിൽ മാത്രം ശുശ്രൂഷയനുഷ്ഠിച്ചാൽ മതിയല്ലോ. ദൈവശാസ്ത്രജ്ഞന്മാർക്ക് ഉത്തരം മുട്ടുന്ന ഒരു വേദഭാഗമാണ് ഇന്നത്തെ വേദവായനയിലുള്ളത് എന്നതാണ് വാസ്തവം. ഇതിന്റെയാശയം മുഴുവൻ മനസ്സിലാക്കണമെങ്കിൽ യേശുവിന്റെ മനുഷ്യാവതാരത്തിന്റെ ഉദ്ദേശം വി. മത്തായി ശ്ലീഹാ വെളിപ്പെടുത്തിയിരിക്കുന്ന പ്രത്യേക പശ്ചാത്തലം തന്നെ മനസ്സിലാക്കേണ്ടിയിരിക്കുന്നു.

യേശുവിന്റെ ജനനം തന്നെ തന്റെ ജനത്തെ (യഹൂദജനത്തെ) അവരുടെ പാപങ്ങളിൽ നിന്നും രക്ഷിക്കുവാനായിട്ടായിരുന്നു എന്നതുകൊണ്ടാണ് യേശു എന്നപേരുതന്നെ അദ്ദേഹത്തിന് ലഭിച്ചത് (മത്താ 1:21). തന്റെ പരസ്യ ശുശ്രൂഷയിൽ തന്നെ അനുഗമിക്കുവാനും, ദൈവരാജ്യത്തിന്റെ സുവിശേഷം അറിയിക്കുവാനും യേശു പന്തിരുവരെ തിരഞ്ഞെടുത്ത പശ്ചാത്തലം ഇന്നത്തെ വായനയ്ക്ക് തൊട്ടുമുൻപ് വി. മത്തായി ശ്ലീഹാ പറയുന്നുണ്ട്. അവിടെ നാം വായിക്കുന്നത് "അവൻ പുരുഷാരത്തെ ഇടയനില്ലാത്ത ആടുകളെപ്പോലെ കുഴഞ്ഞവരും ചിതറിയവരുമായി കണ്ടിട്ട് അവരെക്കുറിച്ച് മനസ്സലിഞ്ഞ് തന്റെ ശിഷ്യന്മാരോട്: കൊയ്ത്തു വളരെയുണ്ട് വേലക്കാരോ ചുരുക്കം, ആകയാൽ കൊയ്ത്തിന്റെ യജമാനനോട് കൊയ്ത്തിലേക്ക് വേലക്കാരെ അയയ്ക്കേണ്ടതിന് യാചിപ്പിൻ എന്നുപറഞ്ഞു (മത്താ. 9:36-38)എന്നാണ്. ചുരുക്കത്തിൽ യേശുവിന്റെ പരസ്യശുശ്രൂഷയുടെ പ്രഥമമായ ഉദ്ദേശം യഹൂദജനത്തിലെ ആളുകൾക്ക് യഥാർത്ഥ ഇടയന്മാരെ നൽകുകയെന്നതാണ്. അതുകൊണ്ടാണ് അസുഖം ബാധിച്ച മകളുടെ സൗഖ്യമപേക്ഷിച്ചു കൊണ്ടു വന്ന ക്നാനായക്കാരത്തിയായ സ്ത്രീക്ക് യേശു കഠിനസ്വരത്തിൽ പറയുന്നത് "യിസ്രായേൽ ഗൃഹത്തിലെ കാണാതെപോയ ആടുകളുടെ അടുക്കലേക്കല്ലാതെ എന്നെ അയച്ചിട്ടില്ല" (മത്താ. 15:24) എന്ന്. പുറജാതികൾക്ക് യേശുവിന്റെ മനുഷ്യാവതാര പദ്ധതിയിൽ യാതൊരു സ്ഥാനവുമില്ല എന്നല്ല ഇതിനർത്ഥം. അവർ തീർച്ചയായും സുവിശേഷമറിയേണ്ടവരാണ്. പക്ഷേ തുടക്കം യിസ്രായേൽ ഗൃഹത്തിലാകട്ടെ. എന്നാൽ ഉത്ഥിതനായ ക്രിസ്തു ഇതേ ശിഷ്യന്മാരെ അയയ്ക്കുമ്പോൾ ഇത്തരത്തിലുള്ള ഒരു പരിമിതിയില്ലാതെയാണ് പറയുന്നത്; "സകല ജാതികളെയും ശിഷ്യരാക്കിക്കൊള്ളുവിൻ" (മത്താ. 28:20) എന്നതാണ് ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ സന്ദേശം. യേശു ഈ ഭൂമിയിൽ വസിച്ചകാലത്ത് ശിഷ്യന്മാരുടെ പ്രവർത്തനമേഖല യഹൂദന്മാരുടെയിടയിൽ മാത്രമായി പരിമിതപ്പെടുത്തിയെന്നുമാത്രം.

ശിഷ്യന്മാർ ചെയ്യുന്നയിടത്ത് പറയേണ്ടത് "ദൈവരാജ്യം സമീപിച്ചിരിക്കുന്നു" എന്നാണ്. അതോടൊപ്പം അവർ രോഗികളെ സുഖപ്പെടുത്തുവാനും, മരിച്ചവരെ ഉയിർപ്പിക്കുവാനും, കുഷ്ഠരോഗികളെ ശുദ്ധീകരിക്കുവാനും, ഭൂതങ്ങളെ പുറത്താക്കുവാനും

ഉള്ള അധികാരങ്ങൾ പ്രാപിച്ചാണ് പുറപ്പെടുന്നത്. ഇവയെല്ലാം യേശുവിന്റെ തന്നെ ശുശ്രൂഷയിലെ സുപ്രധാന ഘടകങ്ങളായിരുന്നു. എന്നുപറഞ്ഞാൽ യേശുവിന്റെ അതേ പ്രവർത്തനങ്ങളാണ് താൻ തിരഞ്ഞെടുത്ത ശിഷ്യന്മാരും ചെയ്യുവാൻ പോകുന്നത്. അതിനുള്ള അധികാരം യേശു അവർക്കു നൽകുകയാണ്. എന്നാൽ ഗ്രാമങ്ങളിലേക്ക് ഈരണ്ട് പേരായി അയയ്ക്കപ്പെട്ട എഴുപതുപേർക്ക് ഇത്തരത്തിലുള്ള വലിയ അധികാരങ്ങൾ യേശു നൽകുന്നില്ലായെന്നുവേണം മനസ്സിലാക്കുവാൻ (ലൂക്കോ 10:1-16). ശിഷ്യന്മാരുടെ ജീവിതശൈലി വളരെ ലളിതമായിട്ടുവേണം എന്നായിരുന്നു യേശു ആഗ്രഹിച്ചത്. അവർ മടിശ്ശീലയിൽ പൊന്നും വെള്ളിയും കരുതാത്തവരും, രണ്ട് ഉടുപ്പുകളും, ചെരുപ്പുപോലും ഇല്ലാതെ വേണം തങ്ങളുടെ സുവിശേഷവേല ചെയ്യുവാൻ. ചെല്ലുന്നസ്ഥലത്ത് ആരെങ്കിലും അവരെ സ്വീകരിക്കുന്നുവെങ്കിൽ ആ വീട്ടിൽ താമസിക്കുകയും തിരസ്ക്കരിക്കുന്നവരുടെ ഗ്രാമത്തിൽ നിന്നും ഇറങ്ങിപ്പോവുകയും ചെയ്യണം. ഇതു വളരെ ദുഷ്ക്കരമായ ഒരു ജീവിതശൈലിയാണ്. സുരക്ഷിതത്വമില്ലാത്ത ജീവിതവും, ജോലി സ്ഥിരതയോ നിക്ഷേപങ്ങളോ ഇല്ലാത്ത ഒരു ജീവിതശൈലി സ്വീകരിക്കുവാൻ ഇന്നാർക്കു കഴിയും. വെറുതെയല്ല, ശിഷ്യന്മാരെ നാം വിശുദ്ധന്മാരെന്നു വിളിയ്ക്കുന്നത്. യേശു വിഭാവനം ചെയ്ത ജീവിതശൈലി സർവ്വത്തെയും തിരസ്ക്കരിക്കുന്ന സന്യാസികൾക്ക് മാത്രമെ സാദ്ധ്യമാവൂ. ഈ ഇരുപത്തിയൊന്നാം നൂറ്റാണ്ടിലും ഇത്തരത്തിലുള്ളവരെ യേശുവിന് ആവശ്യമുണ്ട്. ഇന്ത്യയുടെ ഗ്രാമങ്ങളിലേക്കും, ചേരി പ്രദേശങ്ങളിലേക്കും, വനാന്തരങ്ങളിലേക്കും കടന്നുയെന്ന് ദൈവരാജ്യത്തിന്റെ സുവിശേഷം പ്രസംഗിക്കുവാൻ താല്പര്യമുള്ളവരെയാണ് യേശു അന്വേഷിക്കുന്നത്. ജീവിതത്തിന്റെ സുഖസൗകര്യങ്ങൾ ഉറപ്പാക്കുന്ന ഭരണാധികാരികളെ സഭയിൽ എല്ലാക്കാലവും ലഭിക്കും. എന്നാൽ ലാളിത്യം കൊണ്ടും, സന്യാസം കൊണ്ടും യേശുവിന്റെ ശിഷ്യത്വം സ്വീകരിക്കുവാൻ തയ്യാറായവർ ആരുണ്ട്? "സന്യാസി"യെന്നുപറഞ്ഞാൽ "അവിവാഹിതൻ" എന്നു മാത്രമല്ല യേശു ഉദ്ദേശിച്ചത്. സർവ്വത്തേയും ഉപേക്ഷിച്ച് സന്യാസവ്യതമനുഷ്ഠിക്കുന്ന സർവ്വസംഗപരിത്യാഗികളെയാണ്. ■

## കപ്യാരെപ്പറ്റി അല്പം...

12-ാം പേജിൽ നിന്നു തുടർച്ച...

ഭ്യാസം ലഭിച്ച വൈദികരിൽ ഭൂരിപക്ഷവും ഇന്നും തയാറാകുന്നില്ല എന്നതൊരു നഗ്നസത്യമാണ്. അഥവാ *കപ്യാർ* എന്ന പേരുമാറ്റണമെന്നു നിർബന്ധമെങ്കിൽ നമ്പൂതിരി ഭാഷയിൽ *പരികർമ്മി* എന്നാക്കിയാൽ മതി. നസ്രാണിയുടെ ദേശീയതയ്ക്കും അതാണ് അനുരൂപം.

ഇടവക ശുശ്രൂഷയിൽ വികാരിക്ക് *ക്രിസ്തുവിൽ കൂട്ടുവേലക്കാരനാണ്* കപ്യരച്ചൻ എന്ന യാഥാർത്ഥ്യം വൈദികർ ഉൾക്കൊണ്ടേ പറ്റു. കാലാകാലങ്ങളിൽ സ്ഥലംമാറി വരുന്ന വൈദികരെയും ജനങ്ങളെയും തമ്മിൽ ബന്ധിപ്പിക്കുന്ന പാലമാണ് കപ്യാരച്ചൻ. പ്രായവും പക്വതയുമുള്ള വല്യച്ചന്മാർ കൊച്ചച്ചന്മാർക്കു നൽകുന്ന ആദ്യ ഉപദേശങ്ങളിലൊന്നാണ് *കപ്യാരെ കൂട്ടാതെ ഒരു കാരണവശാലും ഭവനസന്ദർശനം നടത്തരുത്* എന്ന്. ഇത് അനുസരിക്കാത്തവരൊക്കെ അതിന്റെ തിക്തഫലം അനുഭവിച്ചിട്ടുമുണ്ട്. കപ്യാരന്മാരിൽ നിലവാരത്തിനൊത്തുയരാത്തവരും, പ്രശ്നങ്ങൾ സൃഷ്ടിക്കുന്നവരും ഇല്ലെന്നല്ല. അതിന്റെ പ്രധാന കാരണം അവരുടെ താഴ്ന്ന വിദ്യാഭ്യാസ നിലവാരവും, തുച്ഛവരുമാനവും, സാമൂഹിക അസമത്വവുമാണ്. ഇവ മാറ്റിയെടുക്കാൻ ഏറ്റവും കാര്യക്ഷമമായി പ്രവർത്തിക്കാവുന്നത് വൈദീകർക്കു മാത്രമാണ്. തുച്ഛവരുമാനവും, സാമൂഹിക അസമത്വവുമാണ് *കപ്യാരുപണിക്ക്* കൊള്ളാവുന്നവരെ കിട്ടാനുള്ള മുഖ്യതടസമെന്ന സാമൂഹിക യാഥാർത്ഥ്യവും ഉൾക്കൊള്ളണം.

നസ്രാണികളും പരിഗണിക്കേണ്ട ഒന്നുണ്ട്. കപ്യാരച്ചനില്ലാതെ കത്തനാരച്ചന് കർമ്മം പൂർത്തിയാക്കാനാവില്ല. അതിനാൽ അവർക്ക് മാന്യമായ ശമ്പളവും പെരുമാറ്റവും നൽകണം. *എടാ കപ്യാരേ* മുതലായ ധാർഷ്ട്യം നിറഞ്ഞ സംബോധനകൾ ഒഴിവാക്കണം. സ്തേപ്പാനോസിനടുത്ത ശെമ്മാശന്മാരുടെ ഗണത്തിലെ *ഒരു അകാല പ്രജ* എന്ന പരിഗണനയെങ്കിലും അവർക്ക് നൽകണം. വിവാഹാദി അടിയന്തിരങ്ങൾക്ക് *അച്ചനെ വിളിക്കണം* എന്നതിനു പകരം *അച്ചനെയും കപ്യാരച്ചനയും വിളിക്കണം* എന്നു ചിന്തിക്കുന്ന ഒരു സംസ്ക്കാരം രൂപപ്പെടണം. അടിയന്തിരാദികൾക്ക് *വിളിയാചാത്തം* ഉണ്ണാൻ വരേണ്ട ഒരു *പള്ളിത്തൊഴിലാളിയാണ്* കപ്യാരച്ചൻ എന്ന മനോഭാവം മാറണം.

കപ്യാരച്ചന്മാരും ശുശ്രൂഷകരും പൊതുവായി, ...താൻ *വിളിക്കപ്പെട്ട വിളിക്ക് യോഗ്യമാകുംവിധം* പ്രവർത്തിക്കണം. വി. കുർബാന തക്സായുടെ അവസാനം വൈദികൻ ചൊല്ലുന്ന ....*കർത്താവെ നിന്റെ ഭവനത്തിലേയും, നിന്റെ തിരുനിവാസ സ്ഥലത്തേയും പരിചരണത്തെ ഞാൻ ഇഷ്ടപ്പെട്ടു*....എന്ന ഭാഗം തങ്ങൾക്കും ബാധകമാണ് എന്ന ബോധവും ഉണ്ടാകണം. ■



**വേദശാസ്ത്ര പണ്ഡിതനും ഗ്രന്ഥകാരനും പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് മലയാള വിഭാഗം മുൻ മേധാവിയുമായ പ്രൊഫ. എൻ.ഐ. നൈനാൻ ശൂരനാട് എഴുതിയ ആരാധനാ ഗീത സമീക്ഷ ചലചിത്ര നടൻ ക്യാപ്റ്റൻ രാജു നിർവ്വഹിക്കുന്നു. ശൂരനാട് സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയിൽ അഭി. സഖറിയ മാർ അന്തോണിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ ഡോ. അലക്സാണ്ടർ കാരയ്ക്കൽ, ഡോ. വർഗീസ് പേരയിൽ, റവ. ഡോ. മാത്യു ഡാനിയേൽ, ഫാ. കെ. സി. ശാമുവേൽ, കെ.കെ. ഡാനിയേൽ എന്നിവർ സംസാരിച്ചു. ഫാ. എം. എം. വൈദ്യൻ സ്വാഗതവും നിധി അലക്സ് എം. നൈനാൻ നന്ദിയും പറഞ്ഞു.**



## നിങ്ങൾ പറയുന്നത്

# മലയാളം ബൈബിൾ

*(കൽക്കട്ടയിലെ ആംഗ്ലിക്കൻ ബിഷപ്പായിരുന്ന തോമസ് മിഡിൽട്ടൻ 1816-ൽ മലങ്കരസഭ സന്ദർശിച്ചു. അന്നത്തെ ദേവാലയങ്ങളെക്കുറിച്ച് അദ്ദേഹം സ്വന്തം ഡയറിയിൽ വിവരങ്ങൾ എഴുതി. ജോസഫ് (ഇട്ടൂപ്പ്) റമ്പാൻ തയാറാക്കി ബോംബെയിൽ നിന്ന് 1811-ൽ പ്രസിദ്ധീകരിച്ച മലയാളം ബൈബിൾ (റമ്പാൻ ബൈബിൾ) മലങ്കരസഭയുടെ മിക്ക പള്ളികളിലും ഉപയോഗിച്ചിരുന്നതായി ഡയറിയിൽ അദ്ദേഹം 1816-ൽ സാക്ഷ്യപ്പെടുത്തി. ആ വിവരങ്ങൾ 1831-ൽ രണ്ടു വാല്യങ്ങളിലായി ലണ്ടനിൽ നിന്ന് ചാൾസ് വെബ്ബ് പ്രസിദ്ധപ്പെടുത്തിയ മിഡിൽട്ടന്റെ ജീവചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ആ ജീവചരിത്രത്തിലെ പ്രസക്തഭാഗങ്ങളുടെ സ്വതന്ത്ര വിവർത്തനം താഴെ ചേർക്കുന്നു.)*

".... ബിഷപ്പ് (മിഡിൽട്ടൻ) സന്ദർശിച്ച പള്ളികളിൽ ആദ്യത്തേത് തൃപ്പൂണിത്തറയിലേതായിരുന്നു. ഏതാണ്ട് അറുപത് അടി നീളവും ഏതാണ്ട് ഇരുപത്തിഅഞ്ച് അടി വീതിയുമുള്ള കെട്ടിടമായിരുന്നു അത്. ഇരുപത് അടിയോളം നീളമുള്ള ഭാഗം തിരശ്ശീല കൊണ്ട് മറച്ചിരുന്നു. ഇംഗ്ലണ്ടിലെ പ്രാചീന ഗ്രാമീണ ദേവാലയങ്ങളിലെ ശൈലി ഇതിലും പ്രകടമായിരുന്നു. മുകൾഭാഗം കൂർത്തനിലയിലായിരുന്നു; പുറത്തു കാണാവുന്ന നിലയിൽ തടികൊണ്ട് നിർമ്മിതമായിരുന്നു. ഓട് മേയാൻ ആവാത്തതിനാലാവാം മേല്പുര ഓല കൊണ്ട് മേഞ്ഞിരുന്നു. മദ്ബഹായുടെ മുകൾഭാഗം ആർച്ച് ആകൃതിയിൽ പണിതിരുന്നു. കാഴ്ചയിൽ അത് മനോഹരമായിരുന്നു. ആർച്ച് രൂപത്തിലുള്ള മേൽത്തട്ടിൽ ചെറിയ ചതുരത്തിൽ മാലാഖമാരുടെ മുഖങ്ങൾ പ്രതീകാത്മകമായി കൊത്തിവച്ച് പെയ്ന്റ് ചെയ്തിരുന്നു. ത്രോണോസിന് ചുറ്റും ചതുരക്കള്ളികളിൽ പുതിയനിയമ വേദപുസ്തക സംഭവങ്ങളെ വിഷയമാക്കിയ പെയിന്റിംഗുകൾ ഉണ്ടായിരുന്നു. കന്യക (മറിയം) കുഞ്ഞിനോടൊത്തു നില്ക്കുന്ന ഒരു ചിത്രവും അവിടെ ഉണ്ടായിരുന്നു. അതിന്റെയുള്ളിൽ ക്രൂശിതന്റെ രൂപം ഉണ്ടായിരുന്നു. തീരെ ചെറുതായ ആ രൂപം മുന്നിൽ വച്ചിരുന്ന വലിയ കുരിശിന്റെ പിന്നിൽ മറഞ്ഞിരുന്നു. ഈ പള്ളി കത്തോലിക്കരും സുറിയാനിക്കാരും വ്യത്യാസം കൂടാതെ ഉപയോഗിച്ചിരുന്നു. സുറിയാനിക്കാരുടെ ആരാധനയിൽ ഈ രൂപം മറയ്ക്കുമായിരുന്നു. ഇരു വിഭാഗങ്ങൾക്കുമായി പ്രത്യേക സമയ വിഭജനം നടത്തിയിരുന്നതായി തോന്നുന്നില്ല. ആദ്യം പള്ളിയിലെത്തുന്നവർ ആരാധന നയിക്കും. ആരാധന നടത്തുന്നതാർ എന്നത് വിശ്വാസികൾ ഗൗരവമേറിയ പ്രശ്നമായി കരുതിയിരുന്നില്ല. ഇരുവരുടേയും ആരാധനകൾ സുറിയാനിയിൽ ആയിരുന്നു; തന്മൂലം ആരാധകർക്ക് ഗ്രഹണാതീതവും.

മിഡിൽട്ടൺ സന്ദർശിക്കുമ്പോൾ പള്ളിയിൽ ഇരു വിഭാഗങ്ങളിലേയും പട്ടക്കാർ സന്നിഹിതർ ആയിരുന്നു. സുറിയാനിക്കാർ മാത്രം ഉപയോഗിച്ചിരുന്നതും ബോംബെയിൽ അച്ചടിച്ചതുമായ മലയാളം സുവിശേഷ പുസ്തകം സുറിയാനി വൈദികർ (സന്ദർശകനെ) കാണിച്ചു. മറുകക്ഷിക്കാർ കുർബാനക്രമം ഉപയോഗിച്ചു വന്നു. റോമിൽ അച്ചടിച്ചതും പ്രശസ്തനായ ആർച്ച് ബിഷപ്പ് മെനേസ്സിസ് സുറിയാനിയിലേക്ക് വിവർത്തനം ചെയ്തതും 1775-ൽ അച്ചടിച്ചതും ഗ്രന്ഥശീർഷകവും അതിന്റെ ശ്രേഷ്ഠ ഠാനുമതിയും ലത്തീൻ ഭാഷയിൽ രേഖപ്പെടുത്തിയതും ആയിരുന്നു ("Ordo Chaldesiae Malabarica; Superioruno Permissu editus, Romae, 1775" p. 284).

പടിഞ്ഞാറേ പ്രവേശനകവാടത്തിന്റെ മുമ്പിലായി ഒരു വലിയ കുരിശ് സ്ഥിതി ചെയ്തിരുന്നു. അതിനോടു ചേർന്ന് സാധുജന സേവനത്തിനും പള്ളിയുടെ അറ്റകുറ്റപ്പണികൾക്കും വേണ്ടിയുള്ള സംഭാവനകളും വഴിപാടുകളും നിക്ഷേപിക്കുവാനുള്ള ഭണ്ഡാരപ്പെട്ടിയും സ്ഥാപിച്ചിരുന്നു. സമാനമായ രണ്ട് പെട്ടികൾ ഒരു ചെറിയ തൂണിന്മേൽ, അഴിക്കകത്തേക്ക് പ്രവേശിക്കുന്ന ഭാഗത്ത് സ്ഥാപിച്ചിരുന്നു. ഈ സംഭാവനകളല്ലാതെ ദരിദ്രരെയും മറ്റും പുലർത്തുവാൻ പ്രത്യേക ഫണ്ടുകൾ ഇല്ലാത്തതിനാലാവാം ദയനീയത സ്ഫുരിക്കുന്ന യാചകർ അവിടെ കാണപ്പെട്ടിരുന്നു. പടിഞ്ഞാറേ പ്രവേശനദ്വാരത്തിന് സമീപമായി ഒരു കൽക്കുളമുണ്ട്. അതിലെ പരിശുദ്ധജലം അഴിക്കകത്തോട്ട് ചേർന്ന് ചെറിയ വാതിൽ വഴി ശേഖരിക്കാം. ദേവാലയത്തിനകത്ത് ഉൽസവങ്ങൾക്കും പ്രദക്ഷിണങ്ങൾക്കും തിരുസ്വരൂപങ്ങൾ വഹിക്കാനുള്ള രാജോചിത പല്ലക്കുകൾ കാണാം. ദേവാലയത്തിനകത്ത് മൃതദേഹങ്ങൾ സംസ്കരിക്കുകയാണ് അവരുടെ രീതി; മെത്രാന്മാരെ മദ്ബഹായിൽ, പട്ടക്കാരെ അഴിക്കകത്ത്, അയ്മേനികളെ അതിനു പടിഞ്ഞാറു ഭാഗത്ത് (p. 284, 285).

(p. 292) .......1545-ലും 1708-ലുമായി ഓരോ നെസ്തോറിയൻ മെത്രാന്മാർ തങ്ങളുടെ നാട്ടിൽ വന്നതായി അവർ (എന്നോട്) പറഞ്ഞു. അദ്ദേഹത്തിന്റെ ഉപദേശങ്ങളെ അവർ നിരാകരിച്ചു എങ്കിലും അവരെ മെത്രാന്മാർ എന്ന നിലയിൽ സ്വീകരിച്ചു. എവുത്തിക്കോസിനെപ്പറ്റി അവർ കേട്ടിരുന്നു; അദ്ദേഹം സഭയുടെ ശത്രുവെന്ന് കരുതുകയും ചെയ്തു. പത്തോ പന്ത്രണ്ടോ വയസുള്ളപ്പോൾ ശെമ്മാശന്മാർ പട്ടമേൽക്കുന്നു. മറ്റ് അത്യാവശ്യങ്ങളൊന്നുമില്ലെങ്കിൽ ഇരുപത്തിനാലു വയസെങ്കിലും ആവാതെ കശ്ശീശാസ്ഥാനം നൽകുന്ന പതിവില്ല. പട്ടം നൽകുന്നതിനു മുമ്പായി മല്പാന്മാരുടെ കർശന പരിശോധന ഉണ്ടായിരുന്നു. മുപ്പത്തിമൂന്ന് വയസ്സ് പ്രായമാകാതെ മെത്രാനെ വാഴിക്കുകയില്ല. മെത്രാന്റെയും മൂന്നോ നാലോ കശ്ശീശന്മാരുടെയും കൈവെപ്പോടെയാണ് പുരോഹിതസ്ഥാനങ്ങൾ നൽകിയിരുന്നത്. മെത്രാനെ വാഴിക്കുവാൻ സാധാരണഗതിയിൽ ഒന്നിലേറെ മെത്രാന്മാർ ആവശ്യമായിരുന്നു. എന്നാൽ മലബാറിൽ ഒരു മെത്രാന്റെ സാന്നിദ്ധ്യംകൊണ്ട് തൃപ്തരാവേണ്ടി വന്നിരുന്നു.

അവരുടെ മിക്ക പള്ളികളിലും ബൈബിളിന്റെ മലയാള പരിഭാഷ ഉണ്ടായിരുന്നു. കുട്ടികൾക്കു പോലും ഗ്രഹിക്കത്തക്കവിധം അത് ലളിതവും പ്രയോജനപ്രദവുമെന്ന് അവർ കരുതുന്നു. ജോസഫ് റമ്പാനാണ് അത് തയ്യാറാക്കിയത്. അദ്ദേഹമാണിപ്പോഴത്തെ മെത്രാൻ. മാർ ദീവന്നാസ്യോസ് എന്നാണ് അദ്ദേഹത്തിന്റെ പേര്. അതേ പേരുള്ള മുൻ മെത്രാന്റെ പ്രേരണയാലാണ് ഈ വിവർത്തനം തയ്യാറാക്കപ്പെട്ടത്. ...

**ഫാ. ഡോ. ജോസഫ് ചീരൻ**

# ദേവാലയ കൂദാശയും സ്വീകരണവും

## സെന്റ് മേരീസ് ഓർത്തഡോക്സ് ചർച്ച്, രാമചന്ദ്രപുരം, ഹൈദരാബാദ്





പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് II കാതോലിക്കാ ബാവാ



അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ്



അഭി. ഡോ. ഏബ്രഹാം മാർ സെറാഫിം



ഫാ. മോൻസി പി. ചാക്കോ (വികാരി)

ഹൈദരാബാദിൽ രാമചന്ദ്രപുരം മേഖലയിൽ 1986-ൽ 20 കുടുംബങ്ങൾ ചേർന്ന് വന്ദ്യ ഫിലിപ്പ് റമ്പാച്ചന്റെ നേതൃത്വത്തിൽ പരിശുദ്ധ ദൈവമാതാവിന്റെ നാമത്തിൽ ഒരു ചെറിയ ദേവാലയത്തിന് തുടക്കംകുറിച്ചു. കാലംചെയ്ത് അഭി. സഖറിയാ മാർ ദീവന്നാസ്യോസ് തിരുമേനി നൽകിയ ആത്മീയ നേതൃത്വവും പിന്തുണയും ഈ ഇടവകയുടെ വളർച്ചയ്ക്ക് സംഗതിയാക്കി. വന്ദ്യ പിതാവിന്റെ ഒളിമങ്ങാത്ത സ്മരണ ഞങ്ങൾക്ക് പ്രചോദനമാണ്. 25 വർഷത്തിനുശേഷം, സിൽവർ ജൂബിലിയുടെ നിറവിൽ, ഈ ദേവാലയം ഒരു വർഷം കൊണ്ട് പുതുക്കി പണിതു കൂദാശ ചെയ്യുമ്പോൾ ഈ ജനത്തിന്റെ കഷ്ടപ്പാടിനും, കഠിനാധ്വാനത്തിനും ദൈവം പ്രതിഫലം നൽകിയതിന് ദൈവത്തിന് നന്ദി കരേറ്റുന്നു.

പരിശുദ്ധ ദൈവമാതാവിന്റെ മധ്യസ്ഥതയും പുത്രൻ തമ്പുരാന്റെ സാന്നിധ്യവും ഓരോ നിമിഷവും അനുഭവിച്ചറിഞ്ഞ ദിനങ്ങളായിരുന്നു കഴിഞ്ഞ ഒരുവർഷം. ഹൈദരാബാദ് മേഖലയിലെ സെ. ഗ്രിഗോറിയോസ് കത്തീഡ്രൽ, സെക്കന്തരാബാദ് സെ. ആൻഡ്രൂസ് വലിയപള്ളി, സെ. ജോർജ് ബാലനഗർ എന്നി ഇടവകകളിലെ വികാരിമാരും ജനങ്ങളും മറ്റ് അഭ്യുദയകാംഷികളും പ്രത്യേകിച്ച് ഇന്ദിരാനഗർ സെ. ജോർജ് ഇടവകയും നൽകിയ സഹായങ്ങൾ നന്ദിയോടെ സ്മരിക്കുന്നു.

2011 ജൂൺ 10, 11 (വെള്ളി, ശനി) ദിവസങ്ങളിൽ നടക്കുന്ന ദേവാലയ കൂദാശയിൽ പ. കാതോലിക്കാ ബാവാ തിരുമനസ്സിനോടൊപ്പം അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ്, അഭി. ഡോ. ഏബ്രഹാം മാർ സെറാഫിം എന്നീ തിരുമേനിമാരും സംബന്ധിക്കുന്നു. ദേവാലയ കൂദാശയിലും ഹൈദരാബാദ് റജിയൺ നൽകുന്ന പിതാക്കന്മാരുടെ സ്വീകരണ പൊതുയോഗത്തിലും പ്രാർത്ഥനയോടെ സംബന്ധിക്കാൻ ഏവരേയും വിനയത്തോടെ ക്ഷണിക്കുന്നു.

### കാര്യപരിപാടികൾ

**10-6-2011 വെള്ളി**

| | |
|---|---|
| 3.30 p.m. | സ്വീകരണ ഘോഷയാത്ര |
| 5.30 p.m. | സന്ധ്യാ നമസ്ക്കാരം |
| | കൂദാശയുടെ ഒന്നാംഭാഗം |
| 7.30 p.m. | പൊതു സമ്മേളനം |

**11-6-2011 ശനി**

| | |
|---|---|
| 6.30 a.m. | പ്രഭാത നമസ്ക്കാരം |
| 7.00 a.m. | കൂദാശയുടെ രണ്ടാം ഭാഗം |
| | വി. മൂന്നിന്മേൽ കുർബ്ബാന |
| 11.00 a.m. | അനുമോദന സമ്മേളനം |
| 12.30 p.m. | സമാപനം |



# ഡോ. അഡ്വക്കേറ്റ് പി. സി. മാത്യു പുലിക്കോട്ടിലിന്റെ

# 76-ാം വയസ്സിലെ ഡോക്ട്രേറ്റ്

**പത്രാധിപസമിതിക്കുവേണ്ടി ഫാ. ഡോ. റ്റി. ജെ. ജോഷ്വ എഴുതുന്നു**

മൂന്നു പതിറ്റാണ്ടിലേറെ മലങ്കരസഭാ മാസികയുടെ പത്രാധിപസമിതിയംഗമായി പ്രവർത്തിക്കുന്ന ദേഹവും, അംഗീകൃത ചരിത്ര ഗവേഷകനും, അനുഗൃഹീത ഗ്രന്ഥകാരനുമായ പുലിക്കോട്ടിൽ അഡ്വക്കേറ്റ് പി. സി. മാത്യു, കാലടി ശ്രീ ശങ്കരാചാര്യ സംസ്കൃത യൂണിവേഴ്സിറ്റിയിൽ നിന്ന് പി.എച്ച്.ഡി. (ഡോക്ട്രേറ്റ്) പ്രശസ്തമായ വിധത്തിൽ കരസ്ഥമാക്കിയതിൽ മാസികാ കുടുംബത്തിന്റെ ഹൃദയംഗമായ അനുമോദനങ്ങൾ.

ഇദ്ദേഹത്തിന്റെ ഈ നേട്ടത്തിന് സവിശേഷതകൾ പലതാണ്. ആറു വർഷത്തെ കഠിന പ്രയത്നത്തിന്റെ ഫലമായി 76-ാം വയസ്സിൽ ആർജ്ജിക്കുന്ന അഭിമാനാർഹമായ നേട്ടമാണ്. സങ്കീർത്തകൻ നീതിമാന്മാരെപ്പറ്റി നിർവചിക്കുമ്പോൾ, "വാർദ്ധക്യത്തിലും അവർ ഫലം പുറപ്പെടുവിക്കും; അവർ എന്നും ഇലചൂടി പുഷ്ടിയോടെ നിൽക്കും" (സങ്കീ. 91:14) എന്നു പ്രസ്താവിക്കുന്നു. ആ വാക്കുകൾ ശ്രീ മാത്യുവിന്റെ കാര്യത്തിൽ അന്വർത്ഥമാണ്. മൂന്നു വർഷം, ദിവസവും കുന്നംകുളത്തുനിന്നു കാലടിയിൽ എത്തി ക്ലാസ്സുകളിൽ സംബന്ധിക്കുകയും ഗവേഷണം നടത്തുകയുമാണ് ചെയ്തത്. ഏതെങ്കിലും ഭൗതികമായ നേട്ടം ലക്ഷ്യമിട്ടല്ലായിരുന്നു ഈ കഠിനാദ്ധ്വാനം.

ഗവേഷണ പഠനം നടത്തിയ വിഷയം. "നസ്രാണി സഭയുടെ മലയാള രേഖാ പാരമ്പര്യം-പടിയോലകൾ മുൻ നിർത്തിയുള്ള പഠനം" അധികമാരും ശ്രദ്ധ വച്ചിട്ടില്ലാത്ത ഒരു വിഷയമാണ്. മലങ്കരസഭയുടെ പൗരാണിക ചരിത്രത്തെ വെളിപ്പെടുത്തുന്ന രേഖകളും തെളിവുകളും വിരളമാണ്. അവയിൽ പ്രധാനപ്പെട്ടവയാണ് പടിയോലകൾ. അക്കാലയളവിലെ സാംസ്കാരികവും മതപരവുമായ നിലവാരത്തെ വ്യക്തമാക്കുന്ന ഈ രേഖകൾ പഠന വിഷയമാക്കിയതിൽ ശ്രീ. മാത്യു മലങ്കരസഭയുടെ മുഴുവൻ പ്രശംസ അർഹിക്കുന്നു.

പുലിക്കോട്ടിൽ കുടുംബത്തോട് മലങ്കരസഭസഭ വളരെ കടപ്പെട്ടിട്ടുണ്ട്. സഭയുടെ നിർണ്ണായകഘട്ടത്തിൽ നേതൃസ്ഥാനത്തേക്ക് എത്തി അത്യന്തം പ്രാഗത്ഭ്യത്തോടെ സഭാനൗകയെ നയിച്ച രണ്ട് മേൽപട്ടക്കാർ ആ കുടുംബത്തിൽ നിന്നുള്ളവരാണ്. ഇപ്പോൾ, പുതുതായി രൂപീകൃതമായ അഹമ്മദാബാദ് ഭദ്രാസനാധിപനും ആ കുടുംബാംഗമാണ്.

ശ്രീ. മാത്യുവിന്റെ ഉദ്യമത്തെക്കുറിച്ച്, കുന്നംകുളം സ്വദേശിയും മലങ്കരസഭയുടെ പരമാദ്ധ്യക്ഷനുമായ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പ്രസ്താവിച്ചത് സംഗതമാണ്. "മലങ്കരസഭയോടുള്ള സ്നേഹവും, സഭാ ചരിത്രത്തോടുള്ള അഭിനിവേശവും, ജ്ഞാനസമ്പാദനത്തിനുള്ള ആവേശവുമാണ് അദ്ദേഹത്തിന്റെ Ph.D. സമ്പാദനത്തിൽ തെളിയുന്നത്."

മലങ്കരസഭാ മാസികയുടെ വളർച്ചയ്ക്കും പ്രചാരണത്തിനും ആത്മാർത്ഥമായി പ്രവർത്തിച്ചിട്ടുള്ള ദേഹമാണ് ശ്രീ. മാത്യു. മാസികയുടെ ഓരോ യോഗത്തിനും കൃത്യമായി കുന്നംകുളത്തു നിന്നും കോട്ടയത്ത് എത്തിയിരുന്നു എന്നു മാത്രമല്ല, മാസികയ്ക്ക് ആയുഷ്ക്കാല വരിക്കാരെ ചേർത്ത് സാമ്പത്തിക ഭദ്രത വരുത്തുന്നതിനും ശ്രീ. മാത്യു ഉത്സാഹിച്ചിട്ടുള്ളത് കൃതജ്ഞതയോടെ ഓർക്കുന്നു.

അഭിമാനാർഹമായ ഈ നേട്ടം അദ്ദേഹത്തെ കൂടുതൽ കർമ്മനിരതനാക്കുമെന്നു ഞങ്ങൾ പ്രതീക്ഷിക്കുന്നു. ചരിത്രരംഗത്തേക്കു വെളിച്ചം വീശുന്ന ഈടുറ്റ കൃതികളും അദ്ദേഹത്തിന്റെ തൂലികയിൽ നിന്നുളവാകട്ടെ എന്ന് ആശംസിക്കുന്നു. ■

മാറാച്ചേരിൽ തോമസ് പോൾ റമ്പാച്ചൻ

# പിതൃവാത്സല്യം

**കോ**ൺസ്റ്റാന്റിൻ എലാ വിയോസ് സംവിധാനം ചെയ്ത 'അതെന്താണ്?' (what is that?) എന്ന 5 മിനിട്ട് ദൈർഘ്യമുള്ള ഒരു ഹ്രസ്വചിത്രം ഇന്റർനെറ്റിൽ ലഭ്യമാണ്.
ജീവിത സായാഹ്നത്തിലെത്തിയ പിതാവും തന്റെ യുവാവുമായ മകനും വീടിന്റെ മുറ്റത്ത് വൃക്ഷത്തണലിൽ ഇരിക്കുകയാണ്. മകൻ ഗൗരവപൂർവ്വം പത്രം വായനയിൽ... വൃക്ഷത്തണലിൽ അവർക്കടുത്തായി ഒരു കൊച്ച് അടയ്ക്കാകിളി (sparrow) വന്നിരുന്നു. പ്രത്യേകിച്ച് ഒന്നും ചെയ്യാനില്ലായിരുന്ന പിതാവ് സാകൂതം അതിനെ നോക്കി. പിന്നീട് മകനോട് ചോദിച്ചു "അതെന്താണ്?" മകൻ ഗൗരവം വിടാതെ പറഞ്ഞു. അതൊരു അടയ്ക്കാകിളിയാണ്. അല്പം കഴിഞ്ഞപ്പോൾ കിളി മറ്റൊരു ഭാഗത്തേക്ക് മാറിയിരിക്കുന്നു. വീണ്ടും പിതാവ് ചോദിച്ചു "അതെന്താണ്?" മകന്റെ ശബ്ദം കനത്തുതുടങ്ങി. ഈ ചോദ്യം മൂന്നു തവണ ആവർത്തിച്ചപ്പോഴേക്കും മകൻ സഹികെട്ട് പിതാവിനോട് ശാസനാസ്വരത്തിൽ മിണ്ടാതിരിക്കുവാൻ ആവശ്യപ്പെട്ടു. ഒന്നും മിണ്ടാതെ വീടിനുള്ളിലേക്കു പോയ പിതാവ് തിരികെ വന്നത് ഒരു ഡയറിയുമായിട്ടായിരുന്നു. പിതാവിന്റെ ആവശ്യപ്രകാരം വർഷങ്ങൾക്കു മുമ്പത്തെ ഡയറിക്കുറിപ്പ് മകൻ ഉറക്കെ വായിച്ചു.
"ഏതാനും ദിവസം മുൻപ് എന്റെ മകൻ മൂന്നു വയസു പൂർത്തിയാക്കി. ഇന്ന് സായാഹ്നത്തിൽ ഞാൻ അവനോടൊപ്പം തൊടിയിലിരിക്കുകയായിരുന്നു. ഉടൻ ഒരു അടയ്ക്കാകിളി വന്നിരുന്നു. അവൻ എന്നോടു ചോദിച്ചു. "അതെന്താണ്" ഞാൻ പറഞ്ഞു "അതൊരടയ്ക്കാകിളിയാണ്." ഞങ്ങൾ തൊടിയിൽ ഇരിക്കുന്നതിനിടയിൽ ഇരുപത്തി ഒന്നു തവണ അവൻ ചോദ്യം ആവർത്തിച്ചു. "അതെന്താണ്?" ഓരോ തവണ മറുപടി കേൾക്കുമ്പോഴും അവൻ സന്തോഷത്താൽ തുള്ളിച്ചാടുന്നുണ്ടായിരുന്നു.
അവന്റെ സന്തോഷം കാണുമ്പോൾ ഓരോ തവണയും ഞാനവനെ കെട്ടിപ്പിടിച്ച് മുത്തം നല്കി... എന്റെ മകൻ... എന്റെ പ്രിയപ്പെട്ടവൻ ഏറെ സന്തോഷിച്ച ദിവസമാണിന്ന്... അവന്റെ ചോദ്യങ്ങൾക്ക് മറുപടി പറയുമ്പോൾ എനിക്കും അതിയായ സന്തോഷമായിരുന്നു...
ഇതു വായിച്ച മകന്റെ മാനസിക സംഘർഷം നമുക്ക് ഊഹിക്കാമല്ലോ... ജീവിത സായാഹ്നത്തിൽ ഓർമ്മകൾ മങ്ങി തുടങ്ങുമ്പോൾ നമ്മുടെ കാരണവന്മാർ ചിലത് ആവർത്തിച്ചു ചോദിക്കാം.. ചില ഇഷ്ടാനിഷ്ടങ്ങൾ വീണ്ടും വീണ്ടും പറഞ്ഞുകൊണ്ടിരിക്കാം. ഇതിന്റെ എത്രയോ ഇരട്ടി നാം അവരോട് ചോദിച്ചതാണിതെല്ലാം.. അന്നവർ അസഹിഷ്ണത കാട്ടിയില്ല... നമ്മെ കുറ്റപ്പെടുത്തിയുമില്ല... സ്നേഹപൂർവ്വം മുത്തം തരുവാൻ മാത്രം അറിയുന്നവരായിരുന്നു... ■



# ബുദ്ധിമാൻ

ഫാ. മുകളിൽ

BUDHIMAN



## ഫാ. തോമ്മാ മുട്ടത്ത് നിര്യാതനായി



**മാത്തൂർ:** മലങ്കര ഓർത്തഡോക്സ് സഭ തുമ്പമൺ ഭദ്രാസന സീനിയർ വൈദികനും പട്ടാഴി കാൽവറി ആശ്രമ സ്ഥാപകനുമായ ഫാ. തോമ്മാ (88) നിര്യാതനായി. സംസ്ക്കാരം നടത്തി സുറിയാനി ഭാഷാ പണ്ഡിതനും നിലയ്ക്കൽ പള്ളിയുടെ പ്രാചീന കുരിശു കണ്ടെത്തിയ ആചാര്യനുമാണ്. റാന്നി പെരുനാട് ആശ്രമാംഗമായിരുന്നു. പത്രോസ് മാർ ഒസ്താത്തിയോസിന്റെ കൽപന പ്രകാരം ഭാരതീയ സുവിശേഷീകരണം സംബന്ധിച്ച് ഉത്തരേന്ത്യയിൽ പ്രേഷിതവേലയ്ക്കായി നിയോഗിക്കപ്പെട്ടു. മിലിട്ടറി കന്റോൺമെന്റുകളിൽ പുരോഹിതനായിട്ടുണ്ട്. ഭിലായി, ജബൽപ്പൂർ ദേവാലയങ്ങളുടെ സ്ഥാപക പ്രവർത്തകനാണ്. തുമ്പമൺ സെന്റ് മേരീസ് കത്തീഡ്രൽ, വഞ്ചിത്ര മാർ ബസ്ഹാനനിയ തുടങ്ങിയ പത്തിലേറെ ദേവാലയങ്ങളിൽ വികാരിയായിരുന്നിട്ടുണ്ട്. അമേരിക്കൻ ഭദ്രാസനത്തിലെ വിവിധ ഇടവകകളിലും പ്രവർത്തിച്ചു. ചെന്നീർക്കര ഊന്നുകൽ കൗൺസിലിംഗ് സെന്റർ സ്ഥാപകനും തുമ്പമൺ ഏറം സെന്റ് ജോർജ് വലിയപള്ളി അംഗവുമാണ്.






**ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം**


# സമ്യഗ് ദർശനം

"മയത്തരം" തീരെ ബുദ്ധിയില്ലാത്തത് എന്ത് ചിന്തിക്കാനാവുന്നില്ല. നല്ല ബുദ്ധിയുള്ളവർ എന്നഭിമാനിക്കുന്നവരിൽത്തന്നെ അന്തർലീനമായിരിക്കുന്ന ബുദ്ധിഹീനതയാണ്. ബാഹ്യമായ അർത്ഥത്തിൽ അത് ബുദ്ധിഹീനതയല്ലെന്നാവും വിചാരം. അന്തരാത്മാവിന്റെ അന്വേഷണത്തിൽ അത് പൂർണ്ണമടയത്തരവുമാണ്. ബുദ്ധിയില്ലാത്തതല്ല നമ്മുടെ പ്രശ്നം മടയത്തരത്തിൽ വീഴുന്നു എന്നതാണ്.

ശരീരമല്ല ശരി എന്ന് നമ്മുടെ ബുദ്ധിക്കറിയാം ആത്മാവ് വീണ് പോകുന്നത് നാം അറിഞ്ഞ് കൊണ്ടുമിരിക്കുന്നു. വീണ്പോയ ആത്മാവുമായി ജീവിക്കുന്നത് തന്നെ മടയത്തരമല്ലേ. ഞാൻ ജീവിച്ചാലും മരിച്ചാലും ഈ പ്രപഞ്ചത്തിൽ ഒന്നും സംഭവിക്കുന്നില്ല എന്ന് ബുദ്ധിക്കറിയാം "ഞാനില്ലയെങ്കിൽ"...! എന്ന് ധരിച്ച് വശായി വീട്ടിലും നാട്ടിലും നമ്മുടെ പരാക്രമങ്ങൾ... നിങ്ങളുടെ ആത്മാവ് വേർപെട്ട ശരീരത്തെപ്പറ്റി അൽപ്പം മാറിനിന്ന് ചിന്തിക്കുക. നിങ്ങൾക്ക് എന്ത് പ്രസക്തിയുണ്ടെന്നറിയാം അല്ലെങ്കിൽ ഈ അരുളുകൾക്ക് കാതോർക്കുക. "ഒരുവൻ സർവവും നേടിയിട്ട് ആത്മാവിനെ നഷ്ടമാക്കിയാൽ" നഷ്ടപ്പെട്ടതിന്റെ വില നേടിയതിനേക്കാൾ വലുപ്പമെങ്കിൽ അതും ഒരു മടയത്തരം തന്നെ.

"ഞാൻ ശുദ്ധിയില്ലാത്തവൻ," "ഞാൻ പാപി" എന്നിവ. മടയത്തരങ്ങളിൽ വീണവന്റെ തിരിച്ചറിവാണ്. എല്ലാവരേയും ഞാൻ പാഠം പഠിപ്പിക്കും എന്ന ഒരു അവിവേകം നമുക്കുണ്ട്. നാം ഒരു പാഠം പോലും പഠിക്കാതെ മടയൻമാരായിരിക്കും. ചിലപ്പോഴെങ്കിലും ഞാൻ എല്ലാവരേയും ഭരിക്കേണ്ടവനാണ് എന്ന് വാശിപിടിക്കും ഞാൻ എങ്ങനെ ഭരിക്കപ്പെടണം എന്ന് ഭാരപ്പെടുന്നില്ല. നരകത്തീയിൽ വീണപ്പോൾ ജീവജലം തേടുന്നവനെ, മുന്തിരിവയലുകൾ പതിവില്ലാതെ വിളഞ്ഞപ്പോൾ ആത്മാവിനെ മറന്ന് പോയവനെ നാം മറക്കുന്നത് മടയത്തരമാണ്.

ഒരു രാഷ്ട്രീയക്കാരൻ സൂഫിവര്യനോട് "അങ്ങ് എന്നോട് ധ്യാനിക്കൂ പ്രാർത്ഥിക്കൂ. എന്നൊക്കെ നിർദ്ദേശിച്ചു. ഞാൻ ചെയ്യുന്നുണ്ട്. ഒരു ബോധോദയവും ഉണ്ടാവുന്നില്ല. ഗുരു അയാളോട് പറഞ്ഞു. പുറത്തേക്കു പോകുക. ആ തെരുവിൽ പത്ത് മിനിട്ട് നിൽക്കുക. രാഷ്ട്രീയക്കാരൻ ചോദിച്ചു പെരുമഴയത്ത് വഴിയിൽ നിൽക്കാനോ? ബോധോദയം ഉണ്ടാകാനല്ലേ എന്നാശ്വസിച്ച് അയാൾ അവിടെനിന്നു നമ്മുടെ മന്ത്രി എന്താണ് ഈ കാണിക്കുന്നത് എന്ന് കടന്ന് പോയവർ ചോദിച്ചപ്പോൾ താൻ കാണിക്കുന്നത് മടയത്തരമാണെന്നയാൾക്ക് തോന്നി പത്ത് മിനിട്ടല്ലേ എന്ന് ആശ്വസിച്ച് അയാൾ കണ്ണുകൾ ഇറുക്കിയടച്ച് ആ മഴയത്ത് നിന്നു ഇതിനകം ഒരു വലിയ ജനാവലി അവിടെ കൂടി നമ്മുടെ മന്ത്രിക്ക് എന്ത് പറ്റി എന്ന് അവർ പരസ്പരം സംസാരിക്കുകയും ആശയക്കുഴപ്പത്തിലാവുകയും ചെയ്തു" പത്ത് മിനിറ്റ് കഴിഞ്ഞ് അയാൾ ഗുരുവിന്റെ അടുത്തെത്തി പറഞ്ഞു ഒന്നും സംഭവിച്ചില്ല. അങ്ങ് എന്നെപറ്റിക്കുകയായിരുന്നു. ഗുരുചോദിച്ചു നിങ്ങൾക്ക് എന്ത് തോന്നി "ഞാനൊരു മടയനാണെന്ന് ആന മടയനാണെന്ന്'' അയാൾ പറഞ്ഞു. ഗുരു പറഞ്ഞു "കേവലം പത്ത് മിനിട്ടിനുള്ളിൽ താൻ ഒരു മടയനാണെന്ന് നിങ്ങൾ തിരിച്ചറിഞ്ഞത് ഒരു ബോധോദയം ആണ്.

"നമ്മൾ എത്ര മടയരാണ് എന്ന ഉൾവിളികൾ നാം തിരിച്ചറിയാതെ പോകരുത്"



ചുറ്റുവട്ടം — ജോയി കുളനട



# വൈദിക സംഗമം പരുമലയിൽ

**പരുമല:-** സെന്റ് തോമസ് ഓർത്തഡോക്സ് വൈദികസംഘത്തിന്റെ കാതോലിക്കേറ്റ് ശതാബ്ദി ഒരുക്ക ത്രൈവാർഷീക സമ്മേളനം പരുമലസെമിനാരിയിൽ നടന്നു. കാലത്തിന്റെ സൂചനകളെ തിരിച്ചറിയുക എന്ന മുഖ്യ ചിന്താവിഷയത്തെ മുൻനിർത്തി ക്യാമ്പ് നടത്തപ്പെട്ടു. ഉദ്ഘാടന സമ്മേളനത്തിൽ പ. കാതോലിക്ക ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവായും പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ വലിയബാവായും സംബന്ധിച്ചു. മഹാത്മാ ഗാന്ധി യൂണിവേഴ്സിറ്റി വൈസ് ചാൻസലർ രാജൻ ഗുരുക്കൾ മുഖ്യപ്രഭാഷണം നടത്തി. 7,8,9 ദിവസങ്ങളിൽ നടന്ന സമ്മേളനത്തിൽ വിവിധ വിഷയങ്ങളെ അധികരിച്ച് യഥാക്രമം ക്ലാസ്സുകളും ചർച്ചകളും സിംപോസിയവും നയിച്ചവർ : യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഫാ ഡോ ജേക്കബ് കുര്യൻ, തോമസ് മാർ അത്താനാസിയോസ്, ഡോ. യൂഹാനോൻ മാർ ദിമത്രയോസ് ഫാ. ഡോ. ജോസ് ജോൺ ഫാ ടി ജെ ജോഷ്വാ യൂഹാനോൻ മാർ ദീയസ്കോറോസ് ഫാ ജേക്കബ് മാത്യു ഫാ ഗീവർഗീസ് കെ, ജോസഫ് മാർ ദിവന്നാസിയോസ് സഖറിയാസ് മാർ അപ്രേം ഡോ സഖറിയാസ് മാർ തെയോഫിലോസ് ഫാ ബിജേഷ് ഫിലിപ്പ് യൂഹാനോൻ മാർതേവോദോറോസ് തോമസ് ടി ജോൺ ജോഷ മാർ നിക്കോദിമോസ് ഗീവർഗീസ് മാർ ഈവാനിയോസ് തോമസ് മാർ അത്താനാസിയോസ്, ഫാ ജോൺസ് ഏബ്രഹാം കോനാട്ട് ഫാ എം പിജോർജ്, ഫാ നൈനാൻ കെ ജോർജ് ഫാ. തോമസ് സഖറിയാ ഫാ ഡോ റെജി മാത്യൂസ്. യാക്കോബ് മാർ ഏലിയാസ് ഫാ ഡോ ഓ തോമസ് യൂഹാനോൻ മാർ പോളികർപ്പോസ് ഫാ ഡോ ബേബി വറുഗീസ്.

വിവിധ ബാച്ചുകളിൽ പഠിച്ചിറങ്ങിയ വൈദികരുടെ പ്രത്യേക സമ്മേളനങ്ങളായ 'സതീർത്ഥ്യ കൂട്ടായ്മ'യും സമ്മേളനത്തിന്റെ പ്രത്യേകതയായിരുന്നു. സമ്മേളനത്തിൽ സഭയിലെ ആയിരത്തിൽ പരം വൈദികരും എല്ലാമെത്രാപ്പോലീത്തമാരും പങ്കെടുത്തു. സമാപന ദിവസം പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ ബാവാ വി. ബലിയർപ്പിച്ചു. ജനൽ സെക്രട്ടറി ഫാതോമസ് വർഗ്ഗീസ് അമയിൽ, ഫാ സഖറിയ നൈനാൻ, ഫാ സി കെ കുര്യൻ, ഫാ ചെറിയാൻ ടി സാമുവേൽ, ഫാ. ഗീവർഗ്ഗീസ് സാമുവേൽ എന്നിവർ നേതൃത്വം നൽകി

## ദിവ്യസന്ദേശം

ദിവ്യസന്ദേശം സമിതി പുനഃസംഘടിപ്പിച്ചു. തോമസ് മാർ അത്താനാസിയോസ് (പ്രസിഡന്റ്) ഫാ. ഡോ. റ്റി. ജെ. ജോഷ്വാ (ഡയറക്ടർ), വെരി.റവ.പി.എം. ജോൺ കോർഎപ്പിസ്ക്കോപ്പാ (ട്രഷ.), പ്രൊഫ. ജോൺ മാത്യു കൂടാരത്തിൽ (സെക്ര.), ഫാ. ബിജു ആൻഡ്രൂസ് (ജോ. സെക്ര.), ഫാ. ടൈറ്റസ് ജോൺ (പ്രൊഡ്യൂസർ), ഫാ. വർഗീസ് ലാൽ (അസി. പ്രൊഡ്യൂസർ), ഫാ. തോമസ് അമയിൽ (കോ-ഓർഡിനേറ്റർ), മാത്യു ചെറിയാൻ (കോ-ഓർഡിനേറ്റർ), ഫാ. ബിജു റ്റി. മാത്യു, ഫാ. ജോമോൻ ജോൺ, ഫാ. ജിബി പോൾ, തോമസ് കുതിരവട്ടം (കമ്മറ്റി അംഗങ്ങൾ).



## ഡോക്ട്രേറ്റ്



ജപ്പാനിലെ ടോയോ യൂണിവേഴ്സിറ്റി ബയോ നാനോ ഇലക്ട്രോണിക്സ് റിസേർച്ച് സെന്ററിൽ നിന്നും മിനിസ്ട്രി ഓഫ് സയൻസ്, സ്പോർട്സ്, എഡ്യുക്കേഷൻ ആൻഡ് ടെക്നോളജി (MEXT, Japan) സ്കോളർഷിപ്പോടുകൂടി ബയോ നാനോ സയൻസ് ഫ്യൂഷനിൽ ഡോക്ട്രേറ്റ് നേടിയ ശൈനോ ഹന്ന വർഗീസ്. നിരണം പൊടിയാടി തുരുത്തേൽ ബഥാന്യയിൽ ഫാ. റ്റി. കെ. വർഗീസിന്റെ മകളും മെഴുവേലി ചെമ്പകത്തിനാൽ ഷിജു വി. സൈമണിന്റെ ഭാര്യയുമാണ് മലങ്കരസഭയുടെ ഒന്നാമത്തെ സൺഡേസ്കൂൾ പ്രതിഭയും എം.ജി. യൂണിവേഴ്സിറ്റി ബി. എസ്.സി., എം.എ.സി. (കെമിസ്ട്രി) ഒന്നാം റാങ്ക് ജേതാവുമാണ്.

## റാങ്ക്



2010 ലെ O.S.S.A.E. അഖില മലങ്കര മത്സര പരീക്ഷയിൽ S.S.F.C. പരീക്ഷയ്ക്ക് ഒന്നാം റാങ്ക് നേടി വിജയിച്ച കുമാരി ജീനാ സാറാ തോമസ് നിരണം ഭദ്രാസനത്തിലെ തിരുമൂലപുരം മാർ ബസ്സേലിയോസ് മാർ ഗ്രീഗോറിയോസ് ഇടവക.





സൺഡേസ്ക്കൂൾ അടൂർ-കടമ്പനാട് ഭദ്രാസന തല പ്രവർത്തനോദ്ഘാടനം സഖറിയ മാർ അന്തോണിയോസ് മെത്രാപ്പോലീത്ത നിർവ്വഹിച്ചു. മങ്ങാട് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ സണ്ടേസ്ക്കൂൾ അസ്സോസിയേഷൻ മുൻ ഡയറക്ടർ ജനറൽ ഫാ. ഡോ. റ്റി. ജെ. ജോഷ്വാ മുഖ്യപ്രഭാഷണം നടത്തി. ഡയറക്ടർ ജനറൽ ഫാ. ഡോ. ഒ. തോമസ് ആമുഖ പ്രസംഗവും ഡയറക്ടറി പ്രകാശനവും നടത്തി. കേന്ദ്ര പബ്ലിക്കേഷൻ ആഫീസർ ഫാ. കെ. വി. തോമസ് റാങ്ക് ജേതാക്കളെ ആദരിച്ചു. ഫാ. പി.ജി. കുര്യൻ, സന്തോഷ് കെ. ബേബി, സണ്ടേസ്ക്കൂൾ ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. തോമസ് മാത്യു, ഡയറക്ടർ പ്രൊഫ. ജോസ് വി. കോശി, സെക്രട്ടറി ഇ.എം. ജോൺ, അലിൻ സൂസൻ ജിജു, ജിബിൽ ജോൺ ജോർജ്, ജി. തോമസ്, പി. ജയിംസ് പ്രസംഗിച്ചു.

# എസ്ഥേർ 3

ഷാജി മലയാലപ്പുഴ





















തുടരും...

THE MALANKARA SABHA, Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2009-11
CATHOLICATE OFFICE, KOTTAYAM-686 038 Licence No. KL/CR/KTM/WPP-24/2009-11.
Licenced to Post Without Pre-payment



PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT MAYUR PRINTERS, KOTTAYAM FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR DR. ZACHARIAH MAR APREM RS. 15/-